

# വിദ്യാഭിവർദ്ധിനി

## ബുക്കുഡിപ്പോ.

ഉടമസ്ഥന്മാർ

S. T. റെഡ്യാർ & സൺസ്.

"വിദ്യാഭിവർദ്ധിനി" അച്ചുക്കൂടം

കൊല്ലം

തിരുവിതാംകൂർ.





---

## CATALOGUE.

*Managing Proprietors,*

**S. T. Reddiar & Sons,**

V. V. PRESS, QUILON.

*TRAVAVCORE*

1099-ഇടവം, 1921 ജൂൺ.









'Vidhyabhivardhini' Store Building.



'Vidhyabhivardhini' Office Building.

THE

# CATALOGUE.

## VIDYABHIVARDHINI BOOK DEPOT.

QUILON,

TRAVANCORE.

നല്ല നല്ല പുസ്തകങ്ങൾ!

1099.

വില വളരെ സഹായം!

# പുസ്തകവിവരപ്പട്ടിക.

'വിദ്യാഭിവർദ്ധിനി' പുസ്തകശാല,

കൊല്ലം—തിരുവിതാംകൂർ.

സ്വന്തം "വിദ്യാഭിവർദ്ധിനി" അച്ചുക്കൂടത്തിൽ

അച്ചടിച്ചത്.

ഈ അഫീസ്സുമായി ഇടപെടുന്നവർക്ക് ഒരിക്കലും ഇച്ഛാഭംഗത്തിനിടവരുന്നതല്ല.

1. 1. 1099] [C. 10000.

# സൎവ്വം ബ്രഹ്മമയം.

പരിപൂൎണ്ണനായും, ജഗൽസ്വരൂപനായും, ആദിമദ്ധ്യാന്തവിഹീനനായും, സുഖദുഃഖങ്ങൾ ഇല്ലാത്തവനായും, ബ്രഹ്മാണ്ഡങ്ങളെ പമ്പരംപോലെ ചലിപ്പിക്കുന്നവനായും, സകലപ്രാണികളെ രക്ഷിക്കുന്നവനായും, സൎവ്വജനങ്ങൾക്കും കീൎത്തിയെ കൊടുക്കുന്നതിനു സമൎത്ഥനായും ഇഹലോകസൌഖ്യങ്ങളെ ലഭിപ്പാനുള്ള മാൎഗ്ഗത്തെ ഉപദേശിക്കുന്നവനായും, എന്നുവേണ്ട സൎവ്വകൃത്യങ്ങൾക്കും സൎവ്വസാമൎത്ഥ്യങ്ങൾക്കും തനിക്കുസമം ആരും ഇല്ലാത്തവനായും ഇരിക്കുന്ന യാതൊരു പരബ്രഹ്മമുണ്ടോ ആ പരബ്രഹ്മത്തെ നമ്മുടെ നിത്യകൃത്യങ്ങളിൽ പ്രധാനമാക്കി നാം എല്ലാപേരും സദാ സ്മരിക്കേണ്ടതാകുന്നു.

ദൈവത്തിൻെറ മഹിമയാൽ ഇഹലോകത്തുള്ള എല്ലാവൎക്കും ഉപയോഗത്തിലേക്കായി ശിവയോഗികളാലും, സപ്തൎഷികളാലും, മററുമുനിമാരാലും ആധുനികപണ്ഡിതന്മാരാലും, സൽക്രിയ, യോഗം ജ്ഞാനം, മനുധൎമ്മം, വൈദ്യം, ജ്യോതിഷം മുതലായ ശാസ്ത്രങ്ങൾ ഉണ്ടാക്കപ്പെട്ടിരിക്കുന്നവയെ ദൈവാനുകൂല്യത്താൽ ഞങ്ങളാൽ കഴിയുന്നവിധത്തിൽ പരിശ്രമംചെയ്തു് അനവധിദ്രവ്യം ചെലവാക്കി അച്ചടിച്ചു പ്രസിദ്ധപ്പെടുത്തുകയും എഴുത്തച്ഛൻ, കുഞ്ചൻനമ്പ്യാർ, ഉണ്ണായിവാൎയ്യർ തുടങ്ങിയുള്ള പണ്ടത്തെ പണ്ഡിതന്മാരാൽ മലയാളികൾക്കു് ഉപയോഗപ്രദമായി തീരത്തക്കവിധത്തിൽ എഴുതീട്ടുള്ള അനേകം സൽഗ്രന്ഥങ്ങൾ അങ്ങുമിങ്ങും ചിന്നിച്ചിതറിയും ചിതലിനുംമററും ആഹാരമായും കിടന്നവ(ശേഖരിച്ചു നല്ലരീതിയിൽ പുസ്തകങ്ങളച്ചടിച്ചുതയ്യാറാക്കിയും) തമിഴ്ഭാഷയിൽ അനേകം സൽഗ്രന്ഥങ്ങളെ കണ്ടുപിടിച്ചു് അവയിലുള്ള സാരമേറിയ വിഷയങ്ങളെ തിരഞ്ഞെടുത്തു് മലയാളഭാഷയിൽ നല്ല ലളിതമായ ഗദ്യരീതിയിൽ എഴുതിച്ചു അച്ചടിച്ചും സംസ്കൃതഭാഷയിൽനിന്നു് പണ്ഡിതന്മാർ എഴുതിയിട്ടുള്ള പദ്യഗദ്യപുസ്തകങ്ങളെ അവകാശംവാങ്ങിയും മററു പല പുസ്തകങ്ങളെ പണ്ഡിതന്മാരെക്കൊണ്ടു് എഴുതിച്ചും, വ്യാഖ്യാനിപ്പിച്ചും അച്ചടിച്ചും ലഘുവായി വാങ്ങുന്നതിനു അതാതുപുസ്തകങ്ങൾക്കു് തക്ക സ്ഥിതിയിൽ നല്ലവിലമാത്രമേ നിശ്ചയിച്ചിട്ടുള്ളു എന്നുള്ളതു് അനുഭവസിദ്ധന്മാൎക്കു് അറിയാവുന്നതാകകൊണ്ടു് അധികം ഇവിടെ വിസ്തരിക്കുന്നില്ല. എന്നാൽ മേലും ഈ "വിദ്യാഭിവൎദ്ധിനി"യുടെ അഭിവൃദ്ധിക്കായിക്കൊണ്ടു് ആ പരബ്രഹ്മത്തെ ഞങ്ങൾ സദാ സ്മരിക്കയും കേരളീയപണ്ഡിതന്മാരുടെ ഉപകാരത്തേയും വായനക്കാരായ പല മഹാന്മാരുടെ സഹായത്തേയും പൂൎവ്വാധികം സിദ്ധിപ്പാനായി അപേക്ഷിക്കയും ചെയ്തുകൊണ്ടു് സജ്ജനസമക്ഷം ഈ പട്ടികയെ സമൎപ്പിച്ചുകൊള്ളുന്നു.

എന്നു്,

എം. മുത്തുസ്വാമിറെഡ്ഡ്യാർ,

എസ്. ററി. റെഡ്ഡ്യാർ അൻഡ് സൺസ്,

"വിദ്യാഭിവൎദ്ധിനി" അച്ചുക്കൂടം.— കൊല്ലം.

"വിദ്യാദാനം സർവ്വദാനാൽ പ്രധാനം."
"ഉത്സാഹിനം പുരുഷസിംഹമുപൈതിലക്ഷ്മീഃ"
"സത്യം കണ്ഠസ്യഭൂഷണം"
"ഈശ്വരാനുഗ്രഹം ശാശ്വതമേവനം."

## മുഖവുര

പുസ്തകങ്ങളുടെ പ്രസിദ്ധീകരണവിഷയത്തിൽ ഞങ്ങൾ പ്രവേശിച്ചിട്ട ഇപ്പോൾ ൩൦ സംവത്സരം കഴിഞ്ഞിരിക്കുന്നു. ഇതിനകം പല പുസ്തകങ്ങളും അവകാശംവാങ്ങി മലയാളഭാഷയുടെ പോഷണത്തെ മുൻനിറുത്തിയുംകൊണ്ട് പരിഷ്കൃതരീത്യാ പ്രയത്നംചെയ്തു അച്ചടിച്ചു പ്രസിദ്ധപ്പെടുത്തിയതിൽവെച്ച് മലയാളത്തിലുള്ള ഭാഷാപണ്ഡിതന്മാരുടേയും പത്രങ്ങളുടേയും വിലയേറിയ ശ്ലാഘയ്ക്കു പാത്രീഭവിച്ചിട്ടുള്ള അവസ്ഥ പ്രത്യേകം വിവരിക്കേണമെന്നില്ലല്ലോ. ദ്രാവിഡഭാഷയിൽ ഗ്രന്ഥബാഹുളം ചിത്രപ്രദർശനങ്ങളെ അസ്പദീകരിക്കുന്നവണ്ണം ആംഗലഗ്രന്ഥങ്ങളും പ്രവർത്തിച്ചുപോരുന്നുണ്ട്. എന്നാൽ ആംഗലഗ്രന്ഥപ്രചരണം ചിത്രരചനയിൽ സർവ്വാപരിപൂർണ്ണനിലയോടുകൂടിയതും ഇംഗ്ലീഷ് സാഹിത്യ വിളനിലങ്ങളുമായ "അമേരിക്കാ" "കൽക്കത്താ" "ബോംബേ" "മദ്രാസ" "ലണ്ടൻ" എന്നീസ്ഥലങ്ങളിലാകയാലും അവയുടെ നിർവ്വഹണത്തിനുതകുന്ന സകല സാമഗ്രികളും അവിടെ അനായാസേനലഭിക്കപ്പെടുകയാലും ഏതദ്ദേശഭ്രമം ഇവിടങ്ങളിൽ അത്ര സ്പൃഹണീയമായ ഫലത്തെ നൽകുന്നില്ല. എങ്കിലും യഥാവസരം ഇക്കാര്യത്തിൽ കഴിയുന്നതു ശ്രമത്തെ ഞങ്ങൾ വഹിക്കുന്നുണ്ട്. ആണ്ടുതോറും ഇവിടെനിന്നു അച്ചടിച്ചു പരസ്യംചെയ്യാറുള്ള ലിസ്റ്റുകളെപ്പോലെ ഈ ആണ്ടത്തെ പട്ടികയും അച്ചടിച്ചു പ്രസിദ്ധപ്പെടുത്തിയിരിക്കുന്നു.

പട്ടികയ്ക്കു മുൻപിലായി ചില പുസ്തകങ്ങളെപ്പററിയും മററു കാര്യാദികളെപ്പററിയും കൂടുതലായി വിവരിച്ചിട്ടുണ്ട്. (ലോകർ ഭിന്നാഭിപ്രായക്കാരാണല്ലോ) ഇപ്രകാരമുള്ള ഒരു വിവരണം എല്ലാപേക്കും രസിച്ചു എന്നു വരുന്നതല്ല. അങ്ങനെയുള്ളവർ ആ ഭാഗങ്ങളേയും ഉപേക്ഷിക്കേണ്ടതാണ്. അതിനുള്ള സ്വാതന്ത്ര്യം മാന്യവായനക്കാർക്കാണല്ലോ-

എന്ന്,

എസ്. ററി. റെഡ്യാർ അൻഡ് സൺസ്

"വിദ്യാഭിവർദ്ധിനി" അച്ചുക്കൂടം—കൊല്ലം.

# മംഗളാശംസകൾ

........................

വിദ്യാപ്രചാരപരനാം
സുബ്ബയ്യാസൂരിയാൽ പ്രതിഷ്ഠിതമാം
"വിദ്യാഭിവർദ്ധിനി"യതാം
മുദ്രാലയമതിനുമംഗളമഭംഗം

കേരളവർമ്മ വലിയകോയിത്തമ്പുരാൻ സി, എസ്സ്, ഐ; എഫ്. എം. യൂ;
എം, ആർ, ഏ, എസ്സ്; എഫ്, ആർ, എച്, എസ്സ്.

ഭാഷാഗ്രന്ഥസമൂഹങ്ങൾ
ദോഷാപേതം ചമയ്ക്കുവാൻ
ദിനേ ദിനേ വർദ്ധമാനാ
ഭവ "വിദ്യാഭിവർദ്ധിനി"

കെ. ചിദംബരവാദ്ധ്യാർ ബി. ഏ.

ശ്രീമത്വംചേർന്നുവാഴും പ്രഭുവരരുടെയും ശാസ്ത്രനൈപുണ്യമേറും
ധീമാന്മാരാം മഹാന്മാരുടെയുമിടവിടാതുള്ള സാഹായ്യമോടേ
ഇ മുദ്രാശാല മേന്മേലതി ശുഭമഭിവർദ്ധിക്കുവാൻ തക്കവണ്ണം
പൂമാതിൻ പ്രാണനാഥൻ കരുണയൊടു തുണച്ചീടണം സർവ്വകാലം.

കെ. സി കേശവപിള്ള.

പാരിൽ കീർത്തി സമൃദ്ധി വൃദ്ധി വിനയം വിദ്യാഭിവൃദ്ധിക്കുത-
ക്കോരോരോവഴി വിശ്വവിശ്രുതജനസ്നേഹം മഹത്സമ്മതം
ഓരോന്നിങ്ങനെവന്നുചേർന്നു വളരെക്കാലം വിളങ്ങീടുവാ-
നാച്ചേ! നിന്നിലനന്തശായി ഭഗവാൻ തൃക്കണ്ണയയ്ക്കും ദൃഢം.

നടുവത്തച്ഛൻ നമ്പൂതിരി.

വിദ്യാഭിവർദ്ധിനിവിശിഷ്ടഗൃഹാധിവാസ
ഹൃദ്യാഭിവൃദ്ധിയതിമാത്രമണഞ്ഞുകാൺമാൻ
വിദ്യാവിലാസകലിതാർദ്ധശരീരനായ് സ്വ-
ർണ്ണദ്യാദിപൂണ്ട പുരവൈരി വരംതരട്ടെ.

ഏവൂർ എൻ. വേലുപ്പിള്ള.

ഉണ്ടല്ലോ ബഹു പുസ്തകാലയമതീന്നുണ്ടാം രസത്തെക്കുടി-
ച്ചുണ്ടായുള്ളൊരു കൃച്ഛ്രമത്ര നിതരാം മങ്ങിച്ച മാലോകരേ!
കണ്ടാലും പൃഷതാഗ്രണാൽ സുമതിയാം റെഡ്യാർവകപ്പുസ്തകം
വീണ്ടും ദോഷഗണം ഹരിച്ചിഹ മനഃകണ്ണുതുവും നീക്കിടും.

മുററും കുററമൊഴിഞ്ഞ പത്രിക തഥാ മററും പുരാണങ്ങളും
തെററില്ലാത്തൊരു കാവ്യനാടക മനുസ്മൃത്യാദി ഗ്രന്ഥങ്ങളും
തെറെറന്നച്ചടിവിച്ചതീന്നുകിളരും സൽകീർത്തിയാം ചന്ദ്രികാ
ച്ചാറന്നൂഴിയിലൊക്കവേ തഴയുമാ റെഡ്യാർ ജയിക്കുന്നഹോ.

അധികധനമുടക്കം ചെയ്തു ലോകക്കശേഷം
വിധുരതയെയകററീട്ടാശു ബോധത്തെനൽകും
ബുധനിവഹസമീഡ്യൻ നല്ലതെന്നാട്ടുറെഡ്ഡ്യാ-
രധിപനധികകാലം വാഴണേ പത്മനാഭ!

കമ്മംപള്ളിൽ രാമൻപിള്ള ആശാൻ.

വിദ്വജ്ജനങ്ങളൊരുസംശയമെന്നിയേ നി-
ന്നുദ്യോഗമൊക്കെയതിയായിമതിച്ചിടട്ടെ
സദ്യോവളർന്നുഭഗവൽകൃപയോടുചേർന്നീ-
'വിദ്യാഭിവർദ്ധിനി" ചിരം വിളയാടിടട്ടെ

കണ്ടിയൂർ മഹാദേവയ്യർ.

ഹസ്തേവിധൃതസരോരുഹ-
പുസ്തകമാലാമനോജ്ഞജപമാലാ.
നിസ്തുലശോഭാ നിതരാ
മസ്തുമുദേ നസ്സരസ്വതീ സതതം.
"വിദ്യാഭിവർദ്ധിനീ" നാമ-
മുദ്രാശാലാ മനോഹരാ
വിഭാതു ഭുവനേ സ്വ
ബുധാനന്ദധുരേ ചിരം.

കരയംവെട്ടത്തു സുകമാരപിള്ള.

വിദ്യാഭിവർദ്ധിനീസ്വ വിദ്വജ്ജനമനോരമേ
വിദ്യാധനപ്രദാനത്താൽ സിദ്ധിക്കും തവ മംഗളം.

തെക്കേ പാലശ്ശേരി കുഞ്ഞുണ്ണി നായർ.

ഇന്നിക്കേരളഭാഷയിൽപലതരംഗ്രന്ഥങ്ങളുദ്ഭൂതമാ-
കുന്നുണ്ടായവനാകവേജനസമക്ഷത്തിങ്കലെത്തിക്കുവാൻ
യത്നംപൂണ്ടുപരോപകാരപരനാംതെന്നാട്ടെഴുംറെഡ്ഡിയാർ
വന്നുഭാഗ്യവശേനനിൻജനകനായ് വിദ്യാഭിവർദ്ധിന്യയേ.

എൻ. ബി. മൂസ്സതു്.

വിദ്യാഭിവൃദ്ധിയതിനുൽസുകനായറെഡ്ഡ്യാ-
രദ്യാപിചെയ്തവിലയേറിയയത്നസാരം
വിദ്യാഭിവർദ്ധിനിയിതിപ്രതിരൂപമാർന്നു
വിദ്യാഭിമാനിജനകൌതുകമേകിടട്ടേ

പി. എൻ. കൃഷ്ണൻകർത്താവു്.

തെന്നാട്ടുറെഡ്ഡ്യാരഭിവന്ദ്യനായി
ത്താനാട്ടിയോരച്ചടിശാലമൂലം
ഇന്നാട്ടിനുൽകൃഷ്ടതരംഗ്രന്ഥങ്ങൾ
മുന്നിട്ടുചെയ്യട്ടിതുമാശശാങ്കം.

ററി. എൻ നാണപിള്ള ആശാൻ.

# പുസ്തകശാല.

---

സ്ഥാപനം ൧൦൬൩-ാമാണ്ട്
വൃശ്ചികമാസം ൧൦-ാംനു- } ൧൦൯൯-ാമാണ്ട്
ചിങ്ങം ൭-ാംനു-

മുപ്പത്തിയേഴുകൊല്ലങ്ങൾക്കകമായി ഈ പുസ്തകശാലയ്ക്കുവേണ്ടി പല പുസ്തകങ്ങളും എഴുതി അവകാശംതന്നു സഹായിച്ചിട്ടുള്ള മഹാന്മാൎക്കു് നന്ദിസൂചകമായി ഞങ്ങൾ അനവധിവന്ദനങ്ങൾ പറഞ്ഞുകൊണ്ടു് പ്രസ്തുതമഹാന്മാരുടെ പേരുവിവരം താഴെ കാണിക്കുന്നു. മേലും ഈ മഹാന്മാരും സ്വഭാഷാഭിവൃദ്ധിക്കുവേണ്ടി അശ്രാന്തപരിശ്രമം ചെയ്തുവരുന്ന മററു മഹാന്മാരും പലപുസ്തകങ്ങളും എഴുതി അയച്ചുതന്നു ഞങ്ങളെ സഹായിച്ചു് ഈ പുസ്തകശാലയെ ഇതിലും അഭിവൃദ്ധിയിൽ കൊണ്ടുവരുന്നതിലേക്കായി അപേക്ഷിച്ചുകൊള്ളുന്നു.

എന്നു് എസ്. ററി. റെഡ്ഡ്യാർ ആൻഡ് സൺസ്.

## പേരുവിവരം.

1. മഹാമഹിമശ്രീ കേരളവൎമ്മ വലിയകോയിത്തമ്പുരാൻ എഫ്. എം. യൂ, എം. ആർ എ. എസ്സ്, എഫ്. ആർ. എച്ച്. എസ്സ്, സി. ഐ. ഇ. തിരുമനസ്സുകൊണ്ടു്.
2. മഹാമഹിമശ്രീ എം. രാജരാജവൎമ്മ തമ്പുരാൻ എം. ഏ, ബി. എൽ. തിരുമനസ്സുകൊണ്ടു്.
3. കവിതിലകൻ മ രാ രാ ഉള്ളൂർ എസ്സ്. പരമേശ്വരയ്യർ എം. ഏ. ബി. എൽ. എം. ആർ. ഏ എസ്സ് അവർകൾ
4. മഹാമഹിമശ്രീ കേരളവർമ്മതമ്പുരാൻ തിരുമനസ്സുകൊണ്ടു്.
5. ബ്രഹ്മശ്രീ നടുവത്തച്ഛൻനമ്പൂതിരിപ്പാടുതിരുമനസ്സുകൊണ്ടു്.
6. തിരുവനന്തപുരംകാളേജ് പ്രൊഫസർ മ രാ രാ കെ. പരമുപിള്ള എം. ഏ. അവർകൾ.
7. ഹൈക്കോടതിവക്കീൽ മ രാ രാ പി. കേ. നാരായണപിള്ള ബി. എ. ബി. എൽ. അവർകൾ.
8. ഹജൂർ ഹെഡ് ട്രാൻസിലേട്ടർ മ രാ രാ കേ. ചിദംബരവാദ്ധ്യാർ ബി ഏ. അവർകൾ.
9. മ രാ രാ തെങ്ങിലഴികത്തു എൻ. നാണുപിള്ള ആശാൻ അവർകൾ.
10. മജിസ്ട്രേട്ടു മ രാ രാ പി. പൌലോസ് ബി. ഏ അവർകൾ.
11. മ രാ രാ സി. എൻ. എ. രാമയ്യാശാസ്ത്രി എം. ഏ അവർകൾ.
12. മ രാ രാ കുമ്മമ്പള്ളിൽ രാമൻപിള്ള ആശാൻ അവർകൾ.
13. വലിയകൊട്ടാരം അദ്ധ്യാപകൻ മ രാ രാ കേ. സീ. കേശവപിള്ള അവർകൾ.

14. മ രാ രാ സുബ്രഹ്മണ്യൻപോററി എം- ഏ അവർകൾ
15. സരസകവി മ രാ രാ മൂലൂർ എസ് പത്മനാഭപ്പണിക്കരവർകൾ
16. മ രാ രാ പരവൂർ വി. കേശവനാശാൻ അവർകൾ
17. മലയാളം ട്രാൻസ്ലേററർ മ രാ രാ കെ ആർ. കൃഷ്ണപിള്ള ബി. എ. ബി. എൽ. അവർകൾ
18. കല്ലമ്പള്ളിൽ ബ്രഹ്മശ്രീ ഗോവിന്ദൻനമ്പൂതിരി അവർകൾ
19. മ രാ രാ മഹോപാദ്ധ്യായൻ കെ. സാംബശിവശാസ്ത്രി അവർകൾ
20 മലയാളമുൻഷി മ രാ രാ കണ്ടിയൂർ മഹാദേവയ്യരവർകൾ
21. ഗ്രാൻറിന്നെയിഡ് മാനേജർ മ രാ രാ കെ. പപ്പുപിള്ള അവർകൾ
22 മ രാ രാ ശ്രീകണ്ഠേശ്വരം ജി. പത്മനാഭപിള്ള അവർകൾ
23. മലയാളമുൻഷി മ രാ രാ കെ. ഗോവിന്ദപ്പിള്ള അവർകൾ
24. മ രാ രാ അമ്പലപ്പുഴ മഹാദേവശർമ്മാ അവർകൾ
25. മ രാ രാ കെ. സി. നാരായണൻനമ്പ്യാരവർകൾ
26 പത്രാധിപർ മ രാ രാ എം. കേശവക്കുറുപ്പവർകൾ
27. മ രാ രാ സി. വി. കുഞ്ഞുരാമൻ അവർകൾ
28. മ രാ രാ റി. കെ. നാരായണൻ അവർകൾ
29. മ രാ രാ കോതമംഗലം കെ. ആർ. കൃഷ്ണപിള്ള അവർകൾ
30. മ രാ രാ പേക്കൽവീട്ടിൽ കൃഷ്ണപിള്ള അവർകൾ
31. മിഡിൽസ്ക്കൂൾ ഹെഡ്മാസ്ററർ മ രാ രാ കെ. രാജാംഗമയ്യരവർകൾ
32. വക്കീൽ മ രാ രാ എം- ചക്രപാണിവാര്യരവർകൾ
33. മ രാ രാ കെ. രാമൻമേനോൻ അവർകൾ
34. മ രാ രാ കുട്ടക്കയത്തിൽ ചെറിയാൻമാപ്പിള അവർകൾ
35. മ രാ രാ കരയംവെട്ടത്തു സുകുമാരപിള്ള അവർകൾ
36. മ രാ രാ കാവുങ്ങൽ നീലകണ്ഠപ്പിള്ള അവർകൾ
37. മ രാ രാ കെ. രാമൻമേനവൻ അവർകൾ, സുബോധിനി പത്രാധിപർ
38. മഹോപാദ്ധ്യായൻ ബ്രഹ്മശ്രീ ടി- വി. ശ്രീനിവാസശാസ്ത്രി അവർകൾ
39. വിദ്വാൻ മ രാ രാ ജി. നാണു അവർകൾ
40. മ രാ രാ പി. ജി. ലക്ഷ്മണൻപിള്ള അവർകൾ
41. മ രാ രാ സി. പി. പരമേശ്വരൻപിള്ള അവർകൾ എം ആർ. ഏ. എസ്സ്.
42. മ രാ രാ കൊച്ചുണ്ണിക്കിത്താവവർകൾ
43 അഷ്ടവൈദ്യന്മാരിൽ ഒരാളുടെ ശിഷ്യനായ മ രാ രാ ഗോവിന്ദപ്പിള്ള അവർകൾ
44. മ രാ രാ പി. കുഞ്ഞുരാമൻനായരവർകൾ
45. മ രാ രാ മാടശ്ശേരി മാധവവാര്യരവർകൾ
46. മ രാ രാ ഹെഡ്മാസ്ററർ ശങ്കരനാരായണയ്യരവർകൾ
47. സൌഭാഗ്യവതി ഐ ദേവകിയമ്മ അവർകൾ
48. മ രാ രാ വി. എ ർ. ഗോവിന്ദപ്പിള്ള അവർകൾ
49. മ രാ രാ വല്ലാററർ കുഞ്ഞുണ്ണിപ്പിള്ള അവർകൾ
50. മ രാ രാ കോമത്തു കുഞ്ഞുപണിക്കരവർകൾ
51. മ രാ രാ കായംകുളം കെ. സി. കുഞ്ഞൻവൈദ്യനവർകൾ
52. മ രാ രാ വാസുദേവഗീർവാണകവി അവർകൾ
53. മ രാ രാ തിരുമധുരപ്പേട്ടയിൽ ശംകുവാശാനവർകൾ
54. തൊടുപുഴ കല്ലമ്പള്ളിൽ ബ്രഹ്മശ്രീ വിഷ്ണുനമ്പൂതിരി അവർകൾ
55. മ രാ രാ ഉള്ളൂർ എസ്. പരമേശ്വരയ്യർ അവർകൾ

56. മററത്തു വെണ്ണിയിൽ മ രാ രാ കെ എൻ. വേലുപ്പിള്ള അവർകൾ
57. മ രാ രാ വേലുപ്പിള്ള അവർകൾ
58. മ രാ രാ ഉണ്ണികൃഷ്ണവാദ്ധ്യരവർകൾ
59. ബ്രഹ്മശ്രീ പരമഹംസബ്രഹ്മാനന്ദസ്വാമിയാർ
60. മ രാ രാ എൻ. ഗോവിന്ദപ്പിള്ള അവർകൾ
61. മ രാ രാ പി- കെ നാരായണൻവൈദ്യരവർകൾ
62. മ രാ രാ കെ. സി. ശിവരാമപിള്ള അവർകൾ
63. മ രാ രാ അഞ്ചൽ ആർ. വേലുപ്പിള്ള അവർകൾ
64. മ രാ രാ വി. കെ. ശംകപ്പിള്ള അവർകൾ
65 ഹോസ്പിററൽ അസിസ്ററൻറ പി. മമ്മു അവർകൾ
66- കണ്ടിയൂർ മ രാ രാ രാമപ്പിഷാരടി അവർകൾ
67. വാളാനിക്കാട്ടു മ രാ രാ പത്മനാഭപിള്ള അവർകൾ
68. മ രാ രാ എസ്സ് കേശവൻനമ്പ്യാതിഅവർകൾ
69. മലയാളപണ്ഡിതർ ചുനക്കരെ കെ. രാമവാദ്ധ്യരവർകൾ
70- മ രാ രാ സി. ആർ വേലുപ്പിള്ള അവർകൾ
71. മ രാ രാ പി. പരമേശ്വരൻനായർ അവർകൾ
72. മ രാ രാ വി. കേ. ഈശോ അവർകൾ

ഇനിയും പല മഹാന്മാരുടെ പേരുകൾ ചേർക്കാനുണ്ട്. സ്ഥലച്ചുരുക്കത്താൽ ചേർക്കാൻ തരമാകാത്തതാണ്.

എന്ന്, എസ്. ററി. റെഡ്യാർ ആൻഡ് സൺസ്
"വിദ്യാഭിവർദ്ധിനി" അച്ചുക്കൂടം—കൊല്ലം.

## നിബന്ധനകൾ.

൧. പുസ്തകങ്ങൾക്കാവശ്യപ്പെടുന്ന സകല എഴുത്തുകത്തുകളും താല്പര്യമായി ഗൌനിക്കപ്പെടുകയും മുൻകൂറ പണമടയ്ക്കാത്തുള്ള വിശ്വാസയോഗ്യമായ അപേക്ഷ പ്രകാരം പുസ്തകങ്ങൾ വി- പി, ആയി അയയ്ക്കപ്പെടുകയും ചെയ്യും.

൨. മുൻകൂറ പണമടയ്ക്കുന്നവർ തപാൽചാർജ്ജിനേയും മണിയാഡർകമ്മീഷനേയും ചേർത്തയച്ചിരിക്കണം. പോസ്ററകൂലി പത്തുരൂപാത്തൂക്കത്തിനു് കരണാവീതവും മണിയാഡർകമ്മീഷൻ അഞ്ചുരൂപായ്ക്കു രണ്ടുണവീതവും കൊടുക്കേണ്ടതാണ്. അഞ്ചൽവഴിയാണെങ്കിൽ പത്തുരൂപാത്തൂക്കത്തിനു പത്തുകാശും മണിയാഡർകമ്മീഷൻ അഞ്ചുരൂപായ്ക്കു ഒന്നേകാൽചക്രവും ആകുന്നു.

൩. സാമാനങ്ങൾ വരുത്തുന്നവർക്കു മറുപടി ആവശ്യപ്പെട്ടാൽ പോസ്ററു മുഖാന്തിരമായിരുന്നാൽ കരണാസ്ററാമ്പും അഞ്ചൽമുഖാന്തിരമായിരുന്നാൽ പത്തുകാശുസ്ററാമ്പും അയച്ചിരിക്കണം. എഴുത്തുകൾ എഴുതുന്നവർ വ്യക്തമായി കറുത്തമഷിയിൽത്തന്നെ എഴുതേണ്ടതും ആണ്.

൪. പുസ്തകങ്ങൾ തപാൽവഴിയോ അഞ്ചൽവഴിയോ ഔട്ടേജൻസിവഴിയോ റെയിൽവഴിയൊ അയയ്ക്കേണമെങ്കിൽ അതാതു സ്റേറഷൻ മുതലായതു വിവരിച്ചിരിക്കണം.

൫. തിരുവിതാംകൂർ സംസ്ഥാനംവിട്ടു പുറമേയുള്ള രാജ്യങ്ങളിൽനിന്നു പുസ്തകങ്ങൾ വരുത്താൻ നിശ്ചയിക്കുന്നവർ അവരുടെ മേൽവിലാസം എഴുതുന്നതിൽ ജില്ല, താലൂക്ക് അടുത്ത പോസ്റ്റാഫീസ് ഇവകൾ വ്യക്തമായി കാണിച്ചിരിക്കണം.

൬, മറുപടിക്കു കൂലിതീരാത്ത എഴുത്തുകൾക്കു മറുപടി അയയ്ക്കുന്നതല്ല.

൭. അവരവരുടെ ആവശ്യപ്രകാരം അയച്ചുകൊടുക്കുന്ന പുസ്തകങ്ങളെ തിരിയെ എടുക്കുന്നതല്ല.

൮ ഈ ലിസ്റ്ററിൽ കാണുന്ന പുസ്തകങ്ങൾക്കു പത്തിനൊന്നുവീതം ഡിസ്കൌണ്ടുകൊടുക്കപ്പെടും.

൯. ൫-ക്കുപായ്ക്കുമേൽ ഒന്നായി പുസ്തകങ്ങൾക്കു ആവശ്യപ്പെടുന്നവർ കാൽഭാഗം വില മുൻകൂർ അടച്ചിരിക്കണം. മേൽകാണിച്ചപ്രകാരം മുൻകൂർ അടയ്ക്കാതെ എഴുതിഅയയ്ക്കുന്നതായാൽ പുസ്തകങ്ങൾ അയക്കുന്നതല്ല.

൧൦. ഞങ്ങളുടെ ആഫീസിൽനിന്നു പുസ്തകങ്ങളെ ഒരുപ്രാവശ്യം വാങ്ങുന്നവർക്കും വാങ്ങീട്ടുള്ളവർക്കും ഈ ആഫീസിലുള്ള വിശ്വാസത്തേയും ക്രമത്തേയും നീതിയേയും അറിയാവുന്നതും അറിഞ്ഞിട്ടുള്ളതും ആകുന്നു ഈ ലിസ്റ്ററിൻപ്രകാരംക്രമപ്പെടുത്തിയിട്ടുള്ള വിലയിൽനിന്നും കൂടുതലായോ കുറവായോ സ്വീകരിക്കുന്നതല്ലാത്തതാകുന്നു. മൂന്നുനാല്ലു പൈസയോളം വിലവരുന്ന പുസ്തകങ്ങൾക്കു പോസ്റ്റുകൂലിയും ഒരണതന്നെ ആകുന്നതാണ്. ഒരണയിൽ കുറഞ്ഞസ്റ്റാമ്പു ഉപയോഗപ്പെടായ്കകൊണ്ടാണ് ഈ കൂടുതൽ വരുന്നത്. ഇങ്ങനെയുള്ളവ നാലോ അഞ്ചോ ആയിരുന്നാലും ചിലവു ഒരണമാത്രം മതിയാകുന്നതാണ്.

൧൧. ഈ നിബന്ധനകൾ അനുസരിച്ചു ചെയ്യുന്ന എഴുത്തുകുത്തുകളാൽ യാതൊരുത്തൎക്കും ഭഗ്നാശയത്വം ബാധിക്കുന്നതല്ലാത്തതും അതിലാഭം കൂടാതെ നടത്തിവരുന്നു എന്നുള്ളതു അവരവൎക്കു അനുഭവത്താൽ അറിഞ്ഞുകൊള്ളാമെന്നുള്ളതും ആകുന്നു.

൧൨. മുൻപു ഓരോ അവസരങ്ങളിൽ ചില പുസ്തകങ്ങളുടെ പുറത്തും ലിസ്റ്ററിലും കാണിച്ചിട്ടുള്ള വിലയെ ഇതിനാൽ റദ്ദ്ചെയ്തിരിക്കുന്നു.

൧൩. ഓരോരുത്തർ പല പുസ്തകങ്ങൾക്കും എഴുതിയാൽ ഒന്നോ രണ്ടോ ഇനം പുസ്തകം ഇല്ലാതെവന്നാൽ ഉള്ള പുസ്തകങ്ങളെ ഞങ്ങൾ വീ പി ആയി അയച്ചുകൊടുക്കും. ആവശ്യപ്പെട്ടിട്ടുള്ള എല്ലാപുസ്തകങ്ങളും (ഒരു പുസ്തകവും കുറയാതെ) അയച്ചെങ്കിലേ ആവശ്യമുള്ളു എന്നുള്ളപക്ഷം ആ വിവരം എഴുത്തെഴുതുമ്പോഴേ പ്രത്യേകം കാണിച്ചിരിക്കേണ്ടതാണ്.

൧൪. ലിസ്ററു ആവശ്യമുള്ളവർ അരയണ സ്റ്റാമ്പു അയച്ചിരിക്കണം,

൧൫. ഏതെങ്കിലും കാൎയ്യങ്ങൾക്കായി ഈ ആഫീസിലേയ്ക്കു എഴുത്തുകൾ അയയ്ക്കുന്നവർ മുൻഎഴുത്തുകളിൽ മേൽവിലാസം വ്യക്തമായി അറിയിച്ചിരുന്നാലും എഴുതുന്ന ഓരോഎഴുത്തുകളിലും അവരവരുടെ മേൽവിലാസം വ്യക്തമായി ജില്ല താലൂക്കുകൾ കിട്ടേണ്ട പോസ്റ്റാഫീസ് മുതലായതു കാണിച്ചിരിക്കണം.

എസ്സ് എസ്. റി. റെഡ്യാർ അൻഡ് സൺസ്
"വിദ്യാഭിവൎദ്ധിനി" അച്ചുക്കൂടം
കൊല്ലം—തിരുവിതാംകൂർ.

### പല മഹാന്മാരിൽനിന്നും കിട്ടിയിട്ടുള്ള

## വിലയേറിയ അഭിപ്രായങ്ങൾ.

......എന്നാൽ പലദിശി ചിന്നിച്ചിതറിക്കിടന്ന കൃതികളായ വിലയേറിയ രത്നങ്ങളെ കേരളീയജനങ്ങളുടെ അഭ്യുദയത്തിനുവേണ്ടി അത്യദ്ധ്വാനംചെയ്തു ഏകീകരിച്ചു ആവശ്യമുള്ളവർക്കു ശ്രമംകൂടാതെ ചുരുങ്ങിയവിലയ്ക്കു വാങ്ങത്തക്കനിലയിൽ ആക്കിത്തീർത്ത നിങ്ങളുടെ ഔദാര്യപ്രകൃതിക്കു ഭാഷാഭിമാനികളായ കേരളീയരേവരും കടപ്പെട്ടിരിക്കുന്നു എന്നു നിസ്സന്ദേഹം നാം അഭിപ്രായപ്പെടുന്നു......

മഹാമഹിമശ്രീ കൊച്ചി വലിയതമ്പുരാൻ തിരുമനസ്സുകൊണ്ട്.

......മലയാളഭാഷയിൽ അനേകപുസ്തകങ്ങൾ നിങ്ങളുടെ അശ്രാന്തപരിശ്രമംനിമിത്തം അച്ചടിക്കപ്പെട്ടുവരുന്നതു മലയാളദേശത്തിനും മലയാളഭാഷയ്ക്കും മലയാളികൾക്കും ഒരു അമൂല്യമായ അനുഗ്രഹമാണ്.... ... ...

......അനേകം ദിവ്യപുസ്തകങ്ങളെ ജനോപകാരപ്രദമായി തീരത്തക്കവണ്ണം അച്ചടിച്ചു പ്രസിദ്ധപ്പെടുത്തി ജനപ്രശംസയ്ക്കു പാത്രീഭൂതനായ മിസ്റ്റർ എസ്. റ്റി. റെഡ്യാരുടെ പ്രസ്തുതപരിശ്രമം ശ്ലാഘനീയമായിട്ടുള്ളതുതന്നെ ഏവംവിധങ്ങളായ ഗ്രന്ഥസമുച്ചയങ്ങളെ പ്രസിദ്ധീകരിക്കുന്നതിനു ജാഗരൂകനായിരിക്കുന്ന റെഡ്യാരോടു ഭാഷാഭിമാനികൾ എല്ലാവിധത്തിലും കൃതജ്ഞതയുള്ളവരായിത്തന്നെ ഇരിക്കുമെന്നു ഞാൻ വിശ്വസിക്കുന്നു... ... ... ...

മഹാമഹിമശ്രീ കേരളവർമ്മ വലിയകോയിത്തമ്പുരാൻ

......കുറഞ്ഞൊരുകാലത്തിനിപ്പുറമായിട്ടു ബഹുപ്രചാരമായിരിക്കുന്ന മലയാളഭാഷാസാഹിത്യത്തെ നാട്ടിലെല്ലാം പ്രചാരപ്പെടുത്തുന്നതിനു ബദ്ധകങ്കണനായി ഒരുങ്ങിയിരിക്കുന്ന നിങ്ങൾക്ക് ആയുരാരോഗ്യസൌഖ്യങ്ങൾ വർദ്ധിക്കുന്നതിനു സർവ്വശക്തന്റെ കടാക്ഷം ഉണ്ടാകട്ടെ എന്നു പ്രത്യേകം ഞാൻ അഭിപ്രായപ്പെടുന്നു...........

......മലയാളഭാഷയുടെ അഭിവൃദ്ധിക്കുവേണ്ടി നിങ്ങൾ ചെയ്തുവരുന്ന പരിശ്രമം ഒട്ടും അപ്രധാനമല്ലാത്തതിനാൽ അതിനെവെച്ചു നിങ്ങൾക്കുണ്ടാകുന്ന യശസ്സ് ഈ കേരളഭൂമിയുള്ള കാലമെല്ലാം അനശ്വരമായിരിക്കുമെന്നു ഞാൻ ആശംസിക്കുന്നു.

......വ്യാസവാല്മീകിപ്രഭൃതികളാൽ പരോപകാരാർത്ഥം ഉണ്ടാക്കപ്പെട്ടിട്ടുള്ള പുരാണങ്ങൾ പ്രസിദ്ധപ്പെടുത്തിയതിൽവച്ചു അവരേക്കാൾ പരോപകാരംചെയ്തതു നിങ്ങളാണെന്നു തീർച്ചയായും പറയാം കേരളീയർ നിങ്ങളോടു വളരെ കടപ്പെട്ടിരിക്കുകയും ചെയ്യും ഈമാതിരി പരോപകാരങ്ങളെ മേലും ചെയ്യുന്നതിനു സർവ്വനിയന്താവായ ജഗദീശ്വരൻ നിങ്ങൾക്കു വേണ്ട ഐശ്വര്യവും ദീർഘായുസ്സും തരട്ടെ .....

മഹാമഹിമശ്രീ അനന്തപുരത്തു രാജരാജവർമ്മമൂത്തകോയിത്തമ്പുരാൻ.

......കേരളീയവർഗ്ഗത്തിലുൾപ്പെട്ടിട്ടില്ലാത്ത ഒരാളാണ് താങ്കളെന്നുകൂടി ഈ പുസ്തകത്തിന്റെ ആദിയിൽ കാണുന്നു. എന്നാൽ ഇരുപതുകൊല്ലത്തിലധികമായി ഇപ്രകാരം മലയാളഗ്രന്ഥങ്ങളെ സമുച്ചയിച്ചു ഈ വർഗ്ഗക്കാരേയും തൽഭാഷയേയും അനിതരസാധാരണമായി സഹായിക്കുന്ന താങ്കൾ മലയാളികൾക്കു സാധാരണമായിട്ടുള്ള സ്വജനസ്നേഹത്തിൽ ദ്വിഗുണഭാഗത്തിനു അർഹനായിരിക്കുന്നു... ...

ബ്രഹ്മശ്രീ വയസ്കര ആര്യൻനാരായണൻമൂസ്സ്.

......നിങ്ങളുടെ ശ്രമം മലയാളികൾക്ക ഒരു നിക്ഷേപദാനം ചെയ്യുവരോടുള്ള കൃതജ്ഞതയ്ക്കു അർഹമെന്നു നിസ്സംശയം നാം അഭിപ്രായപ്പെടുന്നു... ..

......വിവിധവിഷയങ്ങളായും ദുർല്ലഭങ്ങളായുമുള്ള ഓരോ പ്രമേയങ്ങളെ അച്ചടിപ്പിച്ചു ഇത്ര സുലഭങ്ങളും സൌകര്യയുക്തങ്ങളുമാക്കിത്തീർത്തു ഭിന്നരുചികളായിരിക്കുന്ന ജനങ്ങളെ എല്ലാപേരേയും ഒരുപോലെ സന്തോഷഭരിതന്മാരാക്കി ചെയ്യുന്നതിൽ താങ്കൾ എടുത്തുവരുന്ന പരിശ്രമം ഏററവും അഭിനന്ദനീയമാണെന്നു നിസ്സംശയം നാം അഭിപ്രായപ്പെടുന്നു... ... ... ...

......ഉത്തമഗ്രന്ഥങ്ങളുടെ വർദ്ധനയ്ക്കു നിർവ്യാജം പരിശ്രമിക്കുന്നവരുടെ കൂട്ടത്തിൽ പ്രഥമഗണനീയത്വം പണ്ടേതന്നെ നിങ്ങൾക്ക സിദ്ധമായിരിക്കെ അതിനെപ്പററി ഇപ്പോളൊന്നും പറയേണ്ടതില്ല...... ...... ... ...

......ഒരു മലയാളിയല്ലാത്ത നിങ്ങൾക്ക് മലയാളഭാഷയോടുള്ള പ്രതിപത്തി കൊല്ലംതോറും നിങ്ങൾ പ്രസിദ്ധപ്പെടുത്തുന്ന ഗ്രന്ഥങ്ങളുടെ 'വക' കൊണ്ടും 'തുക' കൊണ്ടും പ്രത്യക്ഷമാകുന്നുണ്ടെന്നു എല്ലാവരും സമ്മതിക്കുന്നതാകുന്നു .. ... ... ...
..... അതിനാൽ ഈദൃശങ്ങളായ നിങ്ങളുടെ പ്രയത്നങ്ങളെ അറിഞ്ഞ് വേണ്ടപോലെ നിങ്ങളെ അഭിനന്ദിക്കയും സഹായിക്കയും ചെയ്യാൻ എല്ലാ മലയാളികളും വിശേഷിച്ചു സർവകലാശാലക്കാരും കൊച്ചി തിരുവിതാംകൂർ ഗവമ്മെണ്ടുകളും സർവ്വദാ കടപ്പെട്ടിരിക്കുന്നവരാണെന്നു ഞാൻ നിസ്സംശയം അഭിപ്രായപ്പെടുന്നു.........

മഹാമഹിമശ്രീ കൊടുങ്ങല്ലൂർ കുഞ്ഞിക്കുട്ടൻതമ്പുരാൻ.

കോട്ടംവിട്ടുള്ളകാവ്യങ്ങൾ നാട്ടിലൊക്കെപ്പരത്തുവാൻ
റെഡ്യാർക്കുള്ളമഹോത്സാഹ മീഡ്യംലോകത്തിലേവനും.

മഹാമഹിമശ്രീ കൊടുങ്ങല്ലൂർ ചെറിയകൊച്ചുണ്ണിത്തമ്പുരാൻ.

......ഈ മാതിരി ഓരോ നല്ലകൃതികൾ അച്ചടിപ്പിച്ചു പ്രസിദ്ധപ്പെടുത്തി ഭാഷയുടെ പരിഷ്കാരം വർദ്ധിപ്പിക്കുന്നതിനായി നിങ്ങൾ ചെയ്തുകൊണ്ടിരിക്കുന്ന പരിശ്രമത്തെപ്പററി വളരെ അഭിനന്ദിക്കുന്നു.... ... ...

മഹാമഹിമശ്രീ. എ. ആർ രാജരാജവമ്മ കൊച്ചുകോയിത്തമ്പുരാൻ

...നിങ്ങളുടെ ഉദ്യമത്തിനു തക്ക പ്രതിഫലംസിദ്ധിച്ച് ജനോപകാരത്തിനായി ഇനിയും അനേക ഗ്രന്ഥങ്ങളെ പ്രസിദ്ധപ്പെടുത്തുവാൻ നിങ്ങളുടെ മനസ്സിൽ ഉത്സാഹം തോന്നിക്കുന്നതിനു ഈശ്വരനെ പ്രാർത്ഥിച്ചുകൊള്ളുന്നു. .....................

മഹാമഹിമശ്രീ കൊച്ചിൻ-രാംകൂർ കേരളവമ്മതമ്പുരാൻ.

......കവിതാരത്നങ്ങൾ നശിച്ചുപോകാതെ മുദ്രിതങ്ങളായ പുസ്തകരൂപേണ പ്രസിദ്ധീകരിക്കുന്നതു മലയാളഭാഷയ്ക്കു ഒരു ഭൂഷണമായിട്ടുള്ളതാണെന്നു പ്രത്യേകിച്ചു പറയേണ്ടതില്ലല്ലോ. നിങ്ങളുടെ ഈ പരിശ്രമത്തെ എന്നെപ്പോലെതന്നെ എല്ലാ മലയാളികളും അഭിനന്ദിച്ച് കേരളഭാഷയെ അനുഗ്രഹിക്കുമെന്നു ഞാൻ വിശ്വസിക്കുന്നു.... ... ... ...

മഹാമഹിമശ്രീ കൊച്ചി ഫസ്റ്റ്-രാംകൂർ അപ്പൻതമ്പുരാൻ.

.....കേരളഭാഷാഭിവൃദ്ധിക്കു നിങ്ങൾചെയ്തുവരുന്ന പ്രയത്നം എന്നെന്നേക്കും മലയാളികൾ സ്മരിക്കുമാറു സ്തുത്യർഹമായിരിക്കുന്നു... .. ... .....

.. ...നിങ്ങളുടെ ഈ പ്രയത്നം പൂൎണ്ണപ്രാപ്തിലഭിക്കുമാറ നിങ്ങൾക്കു ദൈവം ദൃഢഗാത്രവും ഉത്സാഹശക്തിയും നൽകട്ടെ... ... ...

ദിവാൻബഹദൂർ എ. ഗോവിന്ദപ്പിള്ള ബി. ഏ. ബി. എൽ.
എഫ്. എം. യു.

...നിങ്ങളുടെമാഹാത്മ്യത്തെ പ്രതിദ്വന്ദ്വികൾകൂടി അഭിനന്ദിക്കാതെയിരിക്കയില്ല ഏതാദൃശപ്രവൃത്തിയിൽ നിങ്ങൾക്ക് ഉത്തരോത്തരം സൎവ്വവിജയങ്ങളും സിദ്ധിക്കുന്നതിനു ദൈവത്തോട പ്രാൎത്ഥിക്കയും ചെയ്തുകൊള്ളുന്നു. ...

മഹാമഹിമശ്രീ പന്തളം കേരളവൎമ്മതമ്പുരാൻ.

......നിങ്ങളുടെ ഭാഷാപോഷണാഭിലാഷത്തെക്കുറിച്ച് എത്രതന്നെ ശ്ലാഘിച്ചാലും മതിയാകുന്നതല്ല.... ... ...

ഉള്ളൂർ എസ്സ്. പരമേശ്വരയ്യർ എം. എ. ബി. എൽ

.....യുദ്ധദുർദശകൊണ്ടു കടലാസിനുകൂടി ക്ഷാമവും വാണിജ്യവ്യാപാരബുദ്ധ്യാ പണ്ഡിതന്മാൎക്കുപോലും പാഠപുസ്തകകമ്മററിയെ പററിക്കാനുള്ളപുസ്തകം ഉണ്ടാക്കിയാൽ മതി എന്ന മോഹവുംബാധിച്ചിരിക്കുന്ന ഇക്കാലത്തു ഈവിധമായ ഒരു കൃതി പ്രസിദ്ധപ്പെടുത്താൻതോന്നിയ നിങ്ങളെ സവിശേഷം സ്തുതിക്കാതെ കഴികയില്ല.

പി. കെ. നാരായണപിള്ള ബി. എ. ബി എൽ.

......മലയാളഭാഷയുടെ അഭിവൃദ്ധിക്കുവേണ്ടി നിങ്ങൾ ചെയ്യുന്ന പരിശ്രമങ്ങൾ അറിയാത്തവർ കേരളത്തിൽ ആരുമില്ലെന്നാണ് എന്റെ വിശ്വാസം ...
... ..എന്നാൽ നിങ്ങളുടെ ഭാഷാഭിമാനത്തെക്കുറിച്ചു സ്വല്പമെങ്കിലും പ്രശംസാൎത്ഥം പറയാതിരിക്കാൻ നിവൃത്തികാണുന്നില്ല. സ്വന്തഭാഷ മലയാളം അല്ലെന്നിരിക്കെ നിങ്ങൾ അതിനോടു നിരന്തരം പ്രദർശിപ്പിക്കുന്ന വാത്സല്യം കേവലം പരോപകാരസൂചകമായ ഒരു ധൎമ്മപ്രതിപത്തിതന്നെ എന്നു തീൎച്ചയായി പറയാവുന്നതാണ്. മലയാളഗ്രന്ഥങ്ങളും റെഡ്യാരും തമ്മിലുള്ള ചാർച്ച പരസ്പരം ഗുണപ്രദമായിട്ടാണ് ഇതേവരെ കാണപ്പെട്ടിട്ടുള്ളത്. മേലും അങ്ങിനെയല്ലാതെവരികയില്ലെന്നാണ് എന്റെ അദ്വൈതമായ വിശ്വാസവും ആശംസയും എന്നേ ഇപ്പോൾ പറയുന്നുള്ളു... ... ... ... ...

......ഇത്രത്തോളം സമയത്തേയും, ധനത്തേയും, യത്നത്തേയും, ഉത്തമകൃത്യനിർവഹണവിഷയത്തിൽ, വിനിയോഗംചെയ്തിട്ടുള്ള നിങ്ങളുടെ പ്രവൃത്തി വിജയസർവസ്വത്തെ പ്രാപിക്കട്ടെ! നിങ്ങളുടെ അക്ഷീണപരിശ്രമത്തിന്റെ ഫലമായി, മലയാളഭാഷയിലുള്ള എല്ലാ ഉത്തമഗ്രന്ഥങ്ങളും, 'വിദ്യാഭിവൎദ്ധിനി" മുദ്രാലയമുദ്രയെധരിച്ചു നാടൊട്ടുക്കു സ്വൈരമായി സഞ്ചാരംചെയ്യട്ടെ... ... ...

......മലയാളഭാഷയ്ക്കുവേണ്ടി നിങ്ങൾചെയ്യുന്ന ശ്രമത്തെപ്പററി സന്തോഷിക്കാത്തവർ ആരും കാണുകയില്ലെന്നു ഞാൻ വിശ്വസിക്കുന്നു. ഗ്രന്ഥപ്രചാരവിഷയത്തിൽ നിങ്ങൾക്കു സൎവ്വവിജയവും ഉണ്ടാകട്ടെ... ... ...

കെ. പരമുപിള്ള എം. എ.

......"ശ്രീമഹാഭാഗവതം" രാമായണം, മനുസ്മൃതി ആദിയായ പ്രൌഢഗ്രന്ഥങ്ങളെ ഭംഗിയായി അച്ചടിച്ചും സ്വല്പവിലയ്ക്കുവിററും പുരാണപാരായണതല്പരന്മാൎക്കു എത്രയോ സൌകൎയ്യത്തെ ഉണ്ടാക്കിക്കൊടുത്തിട്ടുള്ള നിങ്ങളുടെ നിരന്തരപ

രിശ്രമശീലത്തേയും സ്ഥിരോത്സാഹത്തേയും പററി സ്വല്പമെങ്കിലും പരിചയമുള്ള ആക്കംതന്നെ നിങ്ങളുടെ ഈ ഉദ്യമത്തെപ്പററി അൽഭുതംതോന്നുന്നതല്ല. ഭാഷാപോഷണവിഷയത്തിൽ അതിതല്പരനും, തദ്വിഷയമായി നവംനവമായി ഓരോന്നു പ്രവൎത്തിക്കുന്നതിനു ഉൽസുകനും ആയ നിങ്ങളുടെ ശ്രദ്ധ ഈ വിഷയത്തിൽ പതിഞ്ഞതിൽ ഹൃദയപൂൎവ്വം നിങ്ങളെ അഭിനന്ദിച്ചുകൊള്ളുന്നു. ... ...

കെ. ചി ബെരയ്യർ ബ്ബ. ഏ. ഏൽ. ററി.

......എന്നാൽ ഉത്തമഗ്രന്ഥങ്ങളെയും അവയിലെ വിശിഷ്ടങ്ങളായ ആശയങ്ങളേയും സാധാരണ ജനങ്ങളുടെ ഇടയിൽ പരത്തുന്നതിനുദ്യമിക്കുന്ന പ്രസാധകന്മാരുടെ സ്ഥാനവും ഒന്നുനോക്കിയാൽ കുറഞ്ഞതരത്തിലുള്ളതല്ല ഈ വിഷയത്തിൽ മനസ്സിരുത്തി പ്രയത്നിച്ചും എഴുത്തച്ഛൻ കുഞ്ചൻനമ്പ്യാർ മുതലായവരുടെ കൃതികളേയും ൨൨-ദിവസത്തെ ആട്ടക്കഥകളേയും അച്ചടിച്ച് ധാരാളം പ്രചരിപ്പിച്ചും ഖ്യാതിനേടിയിട്ടുള്ള എസ്സ്. ററി. റെഡ്യാരവർകളെ മലയാളഭാഷ സംബന്ധിച്ചിടത്തോളം ലണ്ടനിലെ മെസ്സേഴ്സ് മാക്മില്ലൻ കമ്പനിക്കാരോട് ഏറക്കുറെ സാമ്യപ്പെടുത്താവുന്നതാണ്. വിശിഷ്ടഗ്രന്ഥങ്ങൾ ചുരുങ്ങിയവിലയ്ക്കു പൊതുജനങ്ങൾക്ക നൽകുന്നതിനു ഈ പ്രസാധകനു പ്രത്യേകസാമൎത്ഥ്യമുണ്ട്.

ററി. ആർ. കൃഷ്ണപിള്ള ബി ഏ. എൽ. ററി.

......ഭാഷയുടെ പോഷണത്തിനു ഉതകുന്ന വിലയേറിയ പല പുസ്തകങ്ങളെ ഇപ്രകാരം ഓരോ യോഗ്യന്മാരെക്കൊണ്ടു നിൎമ്മിപ്പിച്ചു കുറഞ്ഞവിലയ്ക്കു പ്രചരിപ്പിക്കുന്നതിനു വേണ്ടതായ യുക്തിയും ശക്തിയും ഉള്ള മിസ്ററർ എസ്. ററി. റെഡ്യാരുടെ ദീൎഘായുസ്സിനെയാണ് ഞാൻ ഈ വിഷയത്തിൽ സൎവ്വോപരി ഈശ്വരനോടു പ്രാൎത്ഥിച്ചുകൊള്ളുന്നതു്. ... ... ... ...

വലിയകൊട്ടാരം അദ്ധ്യാപകൻ കേ. സീ. കേശവപിള്ള.

......നിങ്ങളുടെ ഏവംവിധമായ ഉദ്യോഗം ഭാഷാഗ്രന്ഥദുർഭിക്ഷത്തെ അചിരേണ നീക്കുമെന്നതിനു സംശയമില്ല... ... ...

ബ്രഹ്മശ്രീ ആർ. നാരായണശാസ്ത്രികൾ.

......റെഡ്യാർ അവർകളുടെ ഈ പരിശ്രമത്തെ സഹൃദയന്മാർ അഭിനന്ദിക്കുമെന്നു് വിശ്വസിക്കുന്നു... ... ... ...

ജി. രാമൻമേനോൻ എം. ഏ.

......കേരളഭാഷയുടേയും കേരളീയജനങ്ങളുടേയും ഗുണത്തേയും ഉപയോഗത്തേയും ഉദ്ദേശിച്ചു വളരെക്കാലമായി പലവിധപരിശ്രമങ്ങൾ ചെയ്തുകൊണ്ടിരിക്കുന്ന നിങ്ങൾക്കു ഇപ്രകാരമുള്ള സൽപരിശ്രമങ്ങൾ മേലും ചെയ്തുകൊണ്ടിരിക്കുന്നതിനു വേണ്ടുന്ന സമ്പത്തും സൌഖ്യവും ദീൎഘായുസ്സും സൎവ്വേശ്വരൻ സദയം നൽകമാറാകണമെന്നു ഞാൻ ഹൃദയപൂൎവ്വം പ്രാൎത്ഥിച്ചുകൊള്ളുന്നു... ... ...

കൊട്ടാരത്തിൽ ശംകുണ്ണി

...... മലയാളഭാഷയുടെ അഭിവൃദ്ധിക്കവേണ്ടി താങ്കൾ ഇതുവരെ ചെയ്തിട്ടുള്ളതും ചെയ്തുകൊണ്ടിരിക്കുന്നതുമായ പരിശ്രമം ആ ഭാഷ സംസാരിക്കുന്ന സകലജനങ്ങളേയും താങ്കൾക്കു കടപ്പെടുത്തിയിരിക്കുന്നു എന്നു പറയുന്നതിൽ ഒട്ടും അതിശയോക്തിയില്ലെന്നാണ് എനിക്കു തോന്നുന്നതു്.... ... ... ..

പി. എൻ. കൃഷ്ണപിള്ള.

......ഇമ്മട്ടിൽ ഇനിയും അസംഖ്യം ഗ്രന്ഥമാലിക ഭംഗിയായി അച്ചടിച്ച ലോകോപകാരം ചെയ്യുമാറു പ്രസിദ്ധകനായ നിങ്ങൾ "പത്മനാഭകൃപയാ ജീയാൽചിരം വത്സരാൻ"...... ... ... ... ... ...

കെ. സാംബശിവശാസ്ത്രി.

കിഞ്ചിൽസന്ദേഹമില്ലീശ്രമമതുവളരെശ്ലാഘനീയം നിനച്ചാൽ
താങ്കെയ്യാനില്ലുവെറിട്ടതില്ലമധികമായിട്ടുലോകോപകാരം.

ബ്രഹ്മശ്രീ നടുവത്തച്ഛൻനമ്പൂരി.

......താങ്കളുടെ ഈ ഉദ്യമം സർവ്വഥാ സഫലമായിട്ടും ഇപ്രകാരമുള്ള ഗ്രന്ഥപ്രചാരംകൊണ്ടു താങ്കളുടെ മുദ്രാലയം അനപത്ഥമായും തീർന്നിരിക്കുന്നതു് താങ്കൾക്കെന്ന പോലെ മററു മലയാളികൾക്കും ചാരിതാർത്ഥഹേതുകമത്രേ... ... ...

അഴകത്തു പത്മനാഭക്കുറുപ്പ്.

......നിങ്ങളുടെ ഈ ഉദ്യമം ശ്ലാഘനീയം തന്നെ. നിങ്ങൾക്കു സർവ്വവിജയങ്ങളും ആശംസിച്ചുകൊള്ളുന്നു.... ... ... ... ... ...

പൈലോപോൾ ബി. എ.

......ഗ്രന്ഥപ്രചാരത്തിലുള്ള നിങ്ങളുടെ അശ്രാന്തപരിശ്രമത്തിനായി ഞാൻ നിങ്ങളോടു കൃതജ്ഞനായിരിക്കുന്നു... ... ... ... ... ...

കെ. ചിദംബരവാദ്ധ്യാർ.

......ഈ ഉദ്യമം നിങ്ങളുടെ കീർത്തിയെ എന്നും നിലനിർത്തുമെന്നു മാത്രമല്ലാ കേരളീയർക്കു വലുതായ ഒരു അനുഗ്രഹം ആയിത്തീരുകയും ചെയ്തിട്ടുണ്ട്. നിങ്ങളുടെ ഈമാതിരിയുള്ള ശ്രമത്തെ പൊതുജനങ്ങളും ഗവർമ്മെൻറും യഥായോഗ്യം പ്രോത്സാഹിപ്പിക്കുമെന്നു ഞാൻ വിശ്വസിക്കുന്നു... ... ... ...

കെ. എസ്സ്. രാമൻമേനോൻ.

......ഭാഷാഭിമാനികൾ സകലരും നിങ്ങളുടെ പേരിൽ നന്ദിയുള്ളവരായിരിക്കുമെന്നുള്ളതിനു യാതൊരു സംശയവുമില്ല... ... ... ...

അയ്യപ്പൻപിള്ള.

......എസ്. ററി. റെഡ്യാർ അവർകളുടെ "വിദ്യാഭിവർദ്ധിനി" മുദ്രാലയത്തിൽനിന്നും നിർദ്ധിക്കുന്നതിൽ നാലിൽ ഒരു അംശം സഹായം ഭാഷാപോഷിണി സഭയിൽനിന്നു മലയാളഭാഷയ്ക്കു ഇപ്പോൾ സിദ്ധിച്ചുവരുന്നില്ലെന്നു കാണുന്നതിൽ ഞാൻ സന്തോഷിക്കുകയും സന്താപിക്കുകയും ചെയ്യുന്നു. .. ... ... ...

മൂലൂർ എസ്സ്. പത്മനാഭപ്പണിക്കർ.

......ഇപ്രകാരം പ്രസിദ്ധീകരിച്ചിട്ടുള്ള മിസ്ററർ സുബ്ബയ്യാ തെന്നാട്ടുറെഡ്യാരെ ഭാഷാഭിമാനികൾ അഭിനന്ദിക്കുമെന്നു വിശ്വസിക്കുന്നു... ... ... ...

നസ്രാണിദീപിക.

......പല ഗ്രന്ഥപ്പുരകളിൽ ചിതലുപിടിച്ചും പാററാകടിച്ചും കിടന്നിരുന്ന താളിയോലഗ്രന്ഥങ്ങളും നിരക്ഷരകുക്ഷികളായ ചില പ്രസിദ്ധകന്മാരാലും അച്ചടിക്കാരാ

ലും പൊട്ടേട്ടകളാക്കിത്തീൎത്തിട്ടുള്ള പല പുസ്തകങ്ങളേയും ശേഖരിച്ചു പരിശോധിപ്പിച്ചും പിഴകൾതീൎപ്പിച്ചും അച്ചടിപ്പിച്ചു പ്രസിദ്ധീകരിക്കുന്നതിലേക്കു മിസ്ററർ റെഡ്ഡ്യാർ ചെയ്തിട്ടുള്ള ശ്രമം സൎവ്വഥാ അഭിനന്ദനീയമായിരിക്കുന്നു... ... ...

മലയാളമനോരമ.

......അതുകൊണ്ടു റെഡ്ഡ്യാരുടെ ഈ പ്രവൃത്തി മലയാളത്തിലേക്കു എത്രയും ഉപകാരമായിത്തീൎന്നിരിക്കുന്നു... ... ... ...

കേരളപത്രിക.

......മലയാളത്തിൽ അനേകം അച്ചുക്കൂടക്കാരും പുസ്തകവ്യാപാരികളും മുമ്പുതന്നെ ഉണ്ടെങ്കിലും രാമായണം, ഭാരതം മുതലായ പ്രസിദ്ധങ്ങളായ പ്രാചീനഭാഷാപുസ്തകങ്ങൾ സാധുക്കൾക്കുകൂടി വാങ്ങാൻ കഴിയത്തക്കവണ്ണം ചുരുങ്ങിയവിലയ്ക്കു അച്ചടിച്ചു വിററുതുടങ്ങിയതു് ആദ്യം കുന്നംകുളത്തുകാരാണെന്നാണു് ഞങ്ങളുടെ അറിവു്. എന്നാൽ കൊല്ലത്തു മിസ്ററർ എസ് ററി. റെഡ്ഡ്യാർ സ്വന്തമായി അച്ചുക്കൂടംവെച്ചു പുസ്തകങ്ങൾ പ്രസിദ്ധീകരിക്കാൻ തുടങ്ങിയതോടുകൂടി മലയാളത്തിലെ പുസ്തകവ്യാപാരവിഷയത്തിൽ അത്ഭുതകരമായ ഒരു മാററം വന്നിട്ടുണ്ടെന്നു പറയാതെ കഴികയില്ല. മിസ്ററർ റെഡ്ഡ്യാരുടെ വക രാമായണം, ഭാരതം മുതലായ അനേകം പുസ്തകങ്ങൾ ഏററവും ചുരുങ്ങിയ വിലയ്ക്കു വിൽക്കാൻ തുടങ്ങിയപ്പോൾ മററുള്ള വ്യാപാരികൾക്കും വിലകുറച്ചു വിൽക്കുകയല്ലാതെ നിൽക്കക്കള്ളിയില്ലാതായി. എങ്കിലും മിസ്ററർ റെഡ്ഡ്യാർ അവർകളുടെ പുസ്തകങ്ങളെപ്പോലെ ആരുടെ ബുക്കുകൾക്കും പ്രചാരമില്ലെന്നു ഇവിടെവിശേഷിച്ചു പറയേണ്ട ആവശ്യമില്ല. ഏതു പുസ്തകക്കച്ചവടക്കാരൻെറ കെട്ടിൽ നോക്കിയാലും റെഡ്ഡ്യാരവർകളുടെ ബുക്കുകളാണല്ലോ അധികം കാണുന്നതു്. ഇങ്ങിനെ പുസ്തകങ്ങളുടെ എണ്ണത്തിൽ മാത്രമല്ല വണ്ണത്തിലും റെഡ്ഡ്യാർ അവർകളോടു് കിടപിടിക്കത്തക്ക ഉദ്യമം ഇതുവരെ മലയാളത്തിൽ ആരും ചെയ്തിട്ടില്ല. അതിന്നു എളുപ്പത്തിൽ സാധിക്കുന്നതുമല്ല. ആട്ടക്കഥകൾ, തുള്ളക്കഥകൾ, മുതലായ പലതരം കൃതികൾ ശേഖരിച്ചു ഓരോ ഇനത്തിലുള്ളതെല്ലാം ഒന്നിച്ചുചേൎത്തടിച്ചു് അത്ഭുതകരമായവിധത്തിൽ ചുരുങ്ങിയവിലയ്ക്കു മിസ്ററർ റെഡ്ഡ്യാർ വില്ക്കുന്നുണ്ടല്ലോ. അതുകൂടാതെ പുതിയപുസ്തകം എഴുതുന്നവൎക്കു ശരിയായ പ്രതിഫലംകൊടുത്തു വാങ്ങാനും ഇദ്ദേഹം എപ്പോഴും തയ്യാറാണു്. എത്ര സാധുക്കളായ ഗ്രന്ഥകൎത്താക്കന്മാരാണു് മിസ്ററർ റെഡ്ഡ്യാർനിമിത്തം പണവും പേരും സമ്പാദിച്ചിട്ടുള്ളതെന്നു ഒരു കണക്കെടുക്കുവാൻ ഒട്ടും എളുപ്പത്തിൽ സാധിക്കയില്ല. ഇങ്ങിനെ യഥാൎത്ഥമായി ഭാഷാപോഷണംചെയ്യുന്ന ചുരുക്കം ചില മാന്യന്മാരിൽ പ്രഥമഗണനീയൻ മിസ്ററർ റെഡ്ഡ്യാരാണെന്നു ഇവിടെ സംശയംകൂടാതെ പറയാം... ... ... ... ...

ലക്ഷ്മീവിലാസം.

......ഈ പുസ്തകത്തിൻെറ പ്രസിദ്ധകൻ എസ്. ററി. റെഡ്ഡ്യാർ അവർകളെപ്പററിയാണു് ഞങ്ങൾക്കു രണ്ടുവാക്കു പറയാനുള്ളതു്. ഇദ്ദേഹത്തിൻെറ സ്വദേശം മലയാളമല്ലെങ്കിലും മലയാളികളുടെ ഗുണത്തിനുവേണ്ടി ഇദ്ദേഹം വളരെക്കാലമായി അശ്രാന്തപരിശ്രമം ചെയ്തുകൊണ്ടിരിക്കുന്നകാൎയ്യം സൎവ്വവിദിതമാകുന്നു. അപ്രസിദ്ധങ്ങളും ഗുണപ്രദങ്ങളുമായ അനവധി പ്രാചീനഗ്രന്ഥങ്ങളെ ശേഖരിച്ചു പ്രസിദ്ധപ്പെടുത്തിയും ഉത്സാഹികളായ ഓരോ വിദ്വാന്മാരേയും കവികളേയും പ്രോത്സാഹിപ്പിച്ചു കൃതികളെഴുതിച്ചു പ്രസിദ്ധപ്പെടുത്തിയും ഇദ്ദേഹം മലയാളഭാഷയ്ക്കും

മലയാളികൾക്കും ചെയ്തിട്ടുള്ള ഉപകാരത്തിനു കയ്യുംകണക്കുമില്ല. കേരളീയർ പേരുകൂടി കേട്ടിട്ടില്ലാത്ത പല പ്രാചീനഗ്രന്ഥങ്ങളേയും സമ്പാദിച്ചും പരിഷ്കരിച്ചും പരിശോധിപ്പിച്ചും പ്രസിദ്ധപ്പെടുത്തീട്ടുള്ള കാര്യത്തിലും, ഇപ്പോഴും അതിനുതന്നെ പരിശ്രമിച്ചുകൊണ്ടിരിക്കുന്നതിലും മേലാലും പ്രയത്നിച്ചുകൊള്ളാമെന്നു പ്രതിജ്ഞചെയ്തിരിക്കുന്നതിലും കേരളീയർ ഇദ്ദേഹത്തിനു അത്യന്തം കടപ്പെട്ടവരാണ്. ഇദ്ദേഹത്തിന്റെ പ്രതിജ്ഞ ശുഭമായി കലാശിച്ചുകാൺമാൻ ഞങ്ങൾ പ്രതീക്ഷിച്ചുകൊണ്ടിരിക്കുന്നു. ഇത്രയും ഉപകാരമുള്ള ഈ വലിയ പുസ്തകം ൧൨-അണ വിലയ്ക്കു കൊല്ലം "വിദ്യാഭിവർദ്ധിനിപ്രെസ്സ്" മാനേജരോടു ആവശ്യപ്പെട്ടാൽ കിട്ടുന്നതാകുന്നു... ... ... ... ...

കേരളസഞ്ചാരി.

......എസ്. ററി. റെഡ്യാരവർകൾ ഒരു മലയാളിയോ മലയാളഭാഷാപണ്ഡിതനോ അല്ല; മലയാളികളായ പണ്ഡിതന്മാരേക്കാൾ മലയാളഭാഷയ്ക്കു ഗുണംചെയ്വാൻ കഴിഞ്ഞിട്ടുള്ള ഒരു പ്രസിദ്ധനായ പുസ്തകവ്യാപാരിയാണ്. "വിദ്യാപ്രചാരപരനാം സുബ്രഹ്മണ്യസൂരിയാൽ പ്രതിഷ്ഠിതമാം "വിദ്യാഭിവർദ്ധിനി" മുദ്രാലയത്തിൽനിന്നും ഇദ്ദേഹം അച്ചടിപ്പിച്ചു വളരെ സഹായവിലയ്ക്കു പ്രചരിപ്പിച്ചുവരുന്ന ഗ്രന്ഥങ്ങൾ കുറെ വളരെയുണ്ട്. ഭാഷാപോഷിണിസഭയ്ക്കും ആ സഭവകയായ മാസികയ്ക്കും ആ മാസികയുടെ പുറംകടലാസിൽ പേരച്ചിട്ടുകാണുന്ന സാമാജികന്മാരിൽ ഒട്ടുവളരെപ്പേർക്കും ചെയ്വാൻ കഴിഞ്ഞിട്ടുള്ളതിനേക്കാൾ ഭാഷാപോഷണം എസ്. ററി. റെഡ്യാർ ഒരാൾക്കുമാത്രം ചെയ്വാൻ കഴിഞ്ഞിട്ടുണ്ട്... ... ...

കേരളകൌമുദി.

......മിസ്ററർ റെഡ്യാരുടെ ഈ മഹത്കൃത്യം മലയാളഭാഷാപോഷണത്തെ എത്രമാത്രം സഹായിച്ചിട്ടുണ്ടെന്നു പറയാൻ പ്രയാസമായിരിക്കുന്നു. മലയാളഭാഷയുടെ ജന്മാവകാശികളുടേയും; ആ ഭാഷയെ അന്തരംഗമായി സ്നേഹിക്കുന്ന മഹാത്മാക്കളുടേയും ഹൃദയംഗമമായ സ്നേഹബഹുമാനാദികളേയും കൃതജ്ഞതയേയും സവിശേഷം അർഹിക്കുന്ന ഒരു ഉത്തമകൃത്യമാണ് മിസ്ററർ റെഡ്യാരുടെ ഈ പ്രസിദ്ധീകരണം എന്നു ഞങ്ങൾ വിശ്വസിക്കുന്നു. അദ്ദേഹത്തിനാൽ കൊല്ലത്തു സ്ഥാപിക്കപ്പെട്ടിരിക്കുന്ന "വിദ്യാഭിവർദ്ധിനി" എന്നമുദ്രാലയം ഭാഷാപോഷണവിഷയത്തിൽ മുദ്രാധീനമായ സഹായത്തെ ചെയ്വാൻ ആരംഭിച്ചിട്ടു കുറേക്കാലമായിട്ടുണ്ട്. ഒരു ഭാഷയിലുള്ള ഉത്തമഗ്രന്ഥങ്ങളെ ഭംഗിയായി അച്ചടിച്ചു പൊതുജനോപകാരപ്രദമാക്കിച്ചെയ്യുന്ന ഒരു മഹാനെ ആ വകഗ്രന്ഥങ്ങളിൽ അന്തർഭവിച്ചിരിക്കുന്ന ശ്ലാഘ്യങ്ങളായ തത്വങ്ങളെ ഉപദേശിക്കുന്നതിനു വീണ്ടും അവതരിച്ചിരിക്കുന്ന ഒരു ഉപദേഷ്ടാവിന്റെ നിലയിൽ ഒന്നു ഗണിക്കുന്നതിൽ ഭാഷാഭിമാനികൾക്ക് സങ്കോചം ഉണ്ടാകയില്ലെന്നു ഞങ്ങൾ ഊഹിക്കുന്നു... ... ...

സുഭാഷിണി.

......മിസ്ററർ റെഡ്യാരുടെ മഹാമനസ്കതയേക്കുറിച്ചു എത്രതന്നെ അഭിനന്ദിച്ചാലും മതിയാകുന്നതല്ല. ഈ വിഷയത്തിൽ അദ്ദേഹത്തിനെപ്പോലെ ത്രാണിയും അറിവുമുള്ളവർ ചുരുങ്ങും... ... ... ... ...

ഭാരതചന്ദ്രിക.

# പുതിയ പുസ്തകങ്ങൾ.

ശ്രീമഹാഭാഗവതസാരാമൃതം കേരളഭാഷാഗദ്യം. ഫ-ക്ക ണ. 12

ശ്രീമഹാ കമ്പരാമായണം കേരളഭാഷാഗദ്യം. ഫ-ക്ക ക. 1 ണ. 4

പട്ടണത്തുപിള്ളയാരുടെ തിരുപ്പാടലുകൾമലയാളവ്യാഖ്യാനസഹിതം ഫ-ക്ക ണ. 12

ശ്രീരാമകൃഷ്ണചരിതാമൃതം ൨-ാംഭാഗം (ഉപദേശകഥകൾ) ണ 8

ടി 3-ാംഭാഗം (തത്വോപദേശങ്ങൾ) പടത്തോടുകൂടിയതു്. ണ. 12

ടി 4-ാംഭാഗം(സദ്ഭാഷണങ്ങൾ) പടത്തോടുകൂടിയതു്. ണ 8

ടി 5-ാംഭാഗം(സദ്ഭാഷണങ്ങൾ) പടത്തോടുകൂടിയതു്. ണ. 8

ടി 6-ാംഭാഗം(സദ്ഭാഷണങ്ങൾ) പടത്തോടുകൂടിയതു്. ണ. 8

ശ്രീവിവേകാനന്ദസ്വാമികളുടെ ഭക്തിയോഗം (പടത്തോടുകൂടിയതു്) ഫ-ക്ക ണ. 12

ടി കർമ്മയോഗം(പടത്തോടുകൂടിയതു്) ഫ-ക്ക ണ. 12

പതഞ്ജലീയയോഗസൂത്രത്തോടുകൂടിയ രാജയോഗം ഫ-ക്ക് ക 1 ണ 8

യോഗശിഖോപനിഷത്തുംഅമൃതബിന്ദൂപനിഷത്തും ഭാഷാൎത്ഥസഹിതം ഫ-ക്ക ണ 4

ഉത്തരഗീത ഫ-ക്ക ണ. 4

ശ്രീമഹാഭക്തവിജയംഒന്നാംഭാഗം ഫ-ക്ക ക. 1 ണ. 4

ടി രണ്ടാംഭാഗം ക. 1 ണ. 4

നാരായണീയം സാരാൎത്ഥബോധിനി എന്നവ്യാഖ്യാനത്തോടുകൂടിയതു. ഫ-ക്ക ക. 1

ശ്രീവിശാഖൻ ഒരു പുതിയ നോവൽ ഫ-ക്ക് ക. 1 ണ. 4

സരോജിനി— ചരിത്രസംബന്ധമായ ഒരു നവ്യഗദ്യകാവ്യം. 1. 4.

ചന്ദ്രവല്ലി—രസമയമായ ഒരു പുതിയ നോവൽ ഫ-ക്ക ക. 1

രാധ—ആഖ്യാനരീതിയിലുള്ള മലയാളത്തിലെ ഒന്നാമത്തെനോവൽ ക. 1 ണ. 4

പാരസീകകഥകൾ ക. 1 ണ. 4

നളപാചകചിന്താരത്നം. ണ. 8

മന്ത്രേശ്വരപ്രണീതമായ ഫലദീപിക— ഭാവാൎത്ഥചിന്താമണി എന്നമലയാളവ്യാഖ്യാനസഹിതം ഒരു ഒന്നാംതരം ജ്യോതിഷഗ്രന്ഥപുസ്തകം ഫ-ക്ക ക. 1 ണ. 8

ശ്രീവേദവ്യാസപ്രണീതമായ സ്വപ്നശാസ്ത്രംപുസ്തകം ഫ-ക്ക ണ. 4

ജാതകാലങ്കാരം -ക്ക ണ. 8

ജ്യോതിഷസാരസംഗ്രഹം ണ. 6

ഇംഗ്ലീഷു ചികിത്സാരത്നം ണ 12

വീരസിംഹൻ ഒരുനോവൽ ണ 12

കാമരഹസ്യം—ഭാൎയ്യാഭൎത്താക്കന്മാർ അറിഞ്ഞിരിക്കേണ്ട 135 പ്രധാനവിഷയങ്ങൾ അടങ്ങിയതു്. ഫ-ക്ക ണ. 12

രജനി (ജന്മാന്ധയുടെ അനുരാഗരഹസ്യം. ഫ-ക്ക ണ. 8

വേലുത്തമ്പിദളവ ചരിത്രസംബന്ധമായ നോവൽ ഫ-ക്ക ണ. 12

ഇന്ദുലേഖ (നോവൽ) ഒ. ചന്തുമേനോൻ— ക. 1 ണ. 10

ശാരദ (നോവൽ) ഒ. ചന്തുമേനോൻ— ക. 1 ണ. 10

എസ്സ്, എസ്. ററി. റെഡ്യാർ അൻഡ്സൺസ്സ്,
വി. വി. പ്രസ്സ്, കൊല്ലം—തിരുവിതാംകൂർ

## ഗദ്യപുസ്തകങ്ങൾ.

# ശ്രീമഹാഭാഗവതസാരാമൃതം.

## കേരളഭാഷാഗദ്യം.



ഭാഗവതവായനക്കാൎക്കുണ്ടാകുന്ന സകല സംശയങ്ങളേയും തീൎക്കുന്നതും ഭാഗവതത്തിലെ എല്ലാ രഹസ്യങ്ങളും വേദാന്തതത്വങ്ങളും കഥകളും അവതാരമാഹാത്മ്യങ്ങളും ലീലാമൎമ്മങ്ങളും സ്പഷ്ടമായിവിവരിക്കുന്നതുമായ ഒരു ഗദ്യഭാഗവതം. മലയാളം കൂട്ടിവായിക്കാൻ അറിയാവുന്നവൎക്കെല്ലാം ഭാഗവതത്തിലെ സകല വിഷയങ്ങളും ഇനി ഏററവും എളുപ്പത്തിൽ അറിയാം. പ്രഥമസ്കന്ധംമുതൽ ദ്വാദശസ്കന്ധംവരെയുള്ള മുഴുവൻ ഭാഗവതത്തിൻെറ സകലസാരാംശങ്ങളും ഇതിൽ അടങ്ങീട്ടുണ്ടു്. മൂലഭാഗവതവും ഭാഗവതം കിളിപ്പാട്ടും നല്ലതുപോലെ പരിശോധിച്ചു് സകല സംശയങ്ങളും തീൎത്തു് ലളിതമായ മലയാളത്തിൽ സരസമായും ചമൽക്കൃതമായും എഴുതീട്ടുള്ള ഇതു വായിച്ചാൽ ഉണ്ടാകുന്ന ഭക്തിയും ആനന്ദവും കൌതുകവുംകൊണ്ടു് മുഴുവൻ തീരാതെ ആരും നിലത്തു വയ്ക്കുകയില്ല. നൂലാമാലപോലെയുള്ള കഥാഗതിയും, വിഷയദാൎഢ്യവും, പ്രയോഗകാഠിന്യവും, അൎത്ഥഗാംഭീൎയ്യവും മററുംകൊണ്ടു് കാൎയ്യജ്ഞൎക്കുംമനസ്സിലാക്കാൻ വിഷമമേറിയ അഷ്ടാദശമഹാപുരാണങ്ങളിൽ ശ്രേഷ്ഠമായ ഭാഗവതത്തിലെ സകല രഹസ്യങ്ങളും സുലഭമായി സ്ത്രീകൾക്കും കുട്ടികൾക്കുംപോലും വായിച്ചറിയാൻ കിട്ടിയിരിക്കുന്ന ഈ അവസരം ആരും പഴതേ കളയുകയില്ലെന്നു ഞങ്ങൾ പൂൎണ്ണമായി വിശ്വസിക്കുന്നു. ഭാഗവതം നിത്യം പാരായണം ചെയ്യുന്നവൎക്കും ഭക്തന്മാൎക്കും പുരാണകഥ

കളെ അറിയാൻ അഗ്രഹിക്കുന്ന കുട്ടികൾക്കും സ്ത്രീകൾക്കും വൃദ്ധന്മാൎക്കും ഭാഗവതമൎമ്മങ്ങളെത്തേടുന്ന തത്വാന്വേഷികൾക്കും ഭാഗവതത്തിന്റെ അൎത്ഥം പറയുന്ന പൌരാണികന്മാൎക്കും വിദ്യാൎത്ഥികൾക്കും വാദ്ധ്യാന്മാൎക്കും എല്ലാം ഈ ഗ്രന്ഥം വളരെ വളരെ ഉപകാരപ്രദമായതാണ്.

വിശേഷിച്ചും വേദാന്തതത്വങ്ങളെ പ്രതിപാദിക്കുന്ന ഏകാദശസ്കന്ധം, മോരിൽനിന്നും കടഞ്ഞു വെണ്ണ എടുക്കുന്നതുപോലെ സാരഭാഗത്തെ ഉദാഹരണസഹിതം വെളിപ്പെടുത്തിയും പ്രസ്തുത മഹാഗ്രന്ഥത്തെ വെറും നാടോടിബ്ഭാഷയിൽ എഴുതി മഹാജനങ്ങളുടെ മുമ്പാകെ സമൎപ്പിച്ചുകൊള്ളുന്നു.

ഉദാഹരണത്തിന്, ഏകാദശസ്കന്ധത്തിൽ യദുവിന്റെയും ദത്താത്രേയന്റേയും ഒരു ഭാഗം ഇവിടെ ഉദ്ധരിക്കാം:—

ദത്താത്രേയൻ, ഭൂമി, വായു, ആകാശം, ജലം, അഗ്നി, ചന്ദ്രൻ, സൂൎയ്യൻ, മാടപ്രാവ്, മലമ്പാമ്പ്, സമുദ്രം, തേനീച്ച, ഈയാംപാററ, ആന, കാർവണ്ട്, മാൻ, മത്സ്യം, പിംഗള എന്ന ദാസി, മീൻകൊത്തിപ്പക്ഷി, ശിശുക്കൾ, വേട്ടാവെളിയൻ, പുഴു, ഇവയാണ് എന്റെ ഗുരുക്കന്മാർ; ഇവരുടെ ഉപദേശംകൊണ്ടാണ് എനിക്ക ആത്മജ്ഞാനം സിദ്ധിച്ചതു എന്നു യദുമഹാരാജാവിനോടു പറഞ്ഞു.

ഉടനേ യദു അതു വിസ്തരിച്ചുപറയണമെന്നപേക്ഷിച്ചു. ദത്താത്രേയൻപറഞ്ഞു:—ഭൂമിയെ നാം ഏതെല്ലാംപ്രകാരത്തിൽ വെട്ടുകയും കിളയ്ക്കുകയും ഉഴുതുകയും മററും ചെയ്താലും, അതു നമുക്ക ക്ഷേമത്തിനു വേണ്ട ഫലമൂലങ്ങളും ധാന്യങ്ങളും സസ്യങ്ങളും മററും തന്നു രക്ഷിക്കയല്ലേ ചെയ്യുന്നതു? നല്ല ഫലങ്ങളോടുകൂടിയ എത്ര മരങ്ങളെ അതു നമ്മൾക്കവേണ്ടി വളൎത്തുന്നു. അതിന്റെ ശാഖകളെ നമ്മൾ മുറിക്കുംതോറും അതു പടൎന്നു വളൎന്നു നമുക്ക തണൽതരികയല്ലേചെയ്യുന്നതു? ഭൂമിയിലുള്ള മലകളും അതുപോലെ നമുക്ക വേണ്ടുന്നതുതന്നെ തരുന്നു. അതുകൊണ്ടു ഭൂമിയുടെ പക്കൽനിന്നും പ്രത്യുപകാരത്തെ ഇച്ഛിക്കാത്ത പരോപകാരം ക്ഷമ മുതലായവകളെ ഞാൻ പഠിച്ചു.

ഈ രീതിയിൽ സ്പഷ്ടമായും ലളിതമായുമാണ് ആദ്യവസാനം എഴുതപ്പെട്ടിരിക്കുന്നതു്. ഇതു് ഭാഗവതകഥാജിജ്ഞാസുക്കളായ ഇതരമതസ്ഥന്മാൎക്കും സുഖവഴിക്ക വായിച്ചു കാൎയ്യം ഗ്രഹിക്കാൻ വളരെ ഉപകരിക്കുമെന്നാണ് ഞങ്ങളുടെ വിശ്വാസം. സൎവ്വപൌരാണികമായ കഥാമാലയുടെ സാരോദ്ധാരണംചെയ്തു ഈ ഭാഗവതസാരാമൃതത്തെ സജ്ജീകരിപ്പിക്കുന്നതിനു ഞങ്ങൾക്ക വളരെ കഷ്ടനഷ്ടങ്ങൾ സഹിക്കേണ്ടിവന്നിട്ടുണ്ടെങ്കിലും അതിന്മേൽ ഞങ്ങൾ ഉദ്ദേശിച്ചഫലം പൊതുജനങ്ങൾക്ക ലഭിക്കുമെങ്കിൽ അതത്രേ ഞങ്ങളാശിക്കുന്ന പ്രതിഫലം.

വില- ൧൨ ണ മാത്രം.

# ശ്രീമഹാകമ്പരാമായണം.

## കേരളഭാഷാഗദ്യം.

കമ്പരാമായണത്തിനു അദ്ധ്യാത്മരാമായണത്തെക്കാൾ എന്തുവിശേഷമാണു് എന്നു ചിലർ തെററിദ്ധരിക്കുന്നുണ്ട്. ഒരാവൃത്തി ഇതു വായിച്ചുനോക്കിയാൽ ആ നിമിഷത്തിൽ അവരുടെ തെററിദ്ധാരണ മാറുമെന്നുള്ളതിനു് സംശയമില്ല. വാല്മീകി, വിശ്വാമിത്രൻ, തുളസീദാസർ, ഓട്ടക്കൂത്തർ, മുതലായ അനവധി മുനിമാരും ആചാൎയ്യന്മാരും രാമായണകഥാസുധയെ ആസ്വാദ്യമാക്കി കാവ്യരൂപത്തിൽ നമുക്കു സമ്മാനിച്ചിട്ടുണ്ടെങ്കിലും, കമ്പരാമായണത്തിന്റെ മുമ്പിൽ, അവയെല്ലാം സൂൎയ്യനെക്കണ്ട മിന്നാമിനുങ്ങുകളെപ്പോലെ നിഷ്പ്രഭങ്ങളാണു്. സാക്ഷാൽ സരസ്വതിയെ ആജ്ഞാകിങ്കരിയാക്കി ആ ദേവിയെക്കൊണ്ടുതന്നെ എഴുതിച്ചതായ കമ്പരാമായണത്തിന്റെ പുതുമയും മഹിമയും ആരാൽ വൎണ്ണിക്കാൻ കഴിയും? കമ്പരാമായണകല്പവൃക്ഷത്തിൽ രമണീയങ്ങളായ കല്പനകളും വൎണ്ണനകളുമാകുന്ന പൂങ്കുലകൾനിറച്ചു്, ഭക്തിഭേതവർ തുളുമ്പുമാറു ജ്ഞാനസൗരഭ്യം പരത്തി, അവയിൽനിന്നും മോക്ഷഫലത്തെയാണു് കവി നമുക്കു ദാനം ചെയ്യുന്നതു്. ഇതിലെ ഉപകഥകൾക്കു സംഖ്യയില്ലെന്നുതന്നെ പറയാം.

ദശരഥന്റെ രാജ്യഭാരവൎണ്ണന, ഋശ്യശൃംഗനെ കൂട്ടിക്കൊണ്ടുവരാൻ ബാലസ്ത്രീകളെ അയയ്ക്കുന്നതു്, രോമപാദരാജന്റെ ചരിത്രം, താടകാചരിത്രം, ഗംഗാവതാരണം, പാലാഴിമഥനം, വിശ്വാമിത്രചരിത്രം, ശൈവചാപചരിത്രം മുതലായ പല ഉപകഥകൾ ബാലകാണ്ഡത്തിൽ വിശേഷാലുണ്ടു്. ഇതുപോലെ ഓരോകാണ്ഡത്തിലും ഉള്ള ഉപകഥകളെ സ്ഥലച്ചുരുക്കത്താൽ ഇവിടെവിവരിക്കാൻ ഒരുങ്ങുന്നില്ല. വിശേഷിച്ചും, കൈകേയിയുടേയും മന്ഥരയുടെയും ന്യായവാദം, ലക്ഷ്മണോപദേശം, ഭരതന്റെ കോപം, ചിത്രകൂടവൎണ്ണന, വിരാധരാമസംവാദം, പഞ്ചവടീവൎണ്ണനം, രാമശൂൎപ്പണഖാസംവാദം, ഖരന്റെവീരവാദം, രാവണന്റെ ലങ്കയിലെ ഇരിപ്പു്, സീതാരാവണസംവാദം, ബാലിവധചരിത്രങ്ങൾ, ഹനൂമാന്റെ ലങ്കാദർശനം, ലങ്കാദഹനം, രാവണവിഭീഷണസംവാദം, അംഗദരാവണവാഗ്വാദം, യുദ്ധവൎണ്ണന, മുതലായവ വിശേഷാൽ വിസ്തരമായിട്ടുണ്ടു്. പ്രഹ്ലാദചരിതം വിസ്തരിച്ചു പറഞ്ഞുകേൾപ്പിച്ചു് ഉപദേശിക്കുന്ന വിഭീഷണനോടു് രാവണൻ കാണിച്ച ദുൎന്നയം, യുദ്ധക്കളത്തിൽവച്ചു് കുംഭകൎണ്ണനും വിഭീഷണനുമായുള്ള സംവാദം മുതലായവ എത്ര ഹൃദയംഗമമായവിധത്തിലാണു് വൎണ്ണിച്ചിരിക്കുന്നതെന്നു വായിച്ചേ മനസ്സിലാകൂ.

ഇതുവരെ മലയാളഭാഷയിൽ വന്നിട്ടില്ലാത്ത രമണീയപ്രൌഢമായ ഈ മഹാഗ്രന്ഥത്തെ ഞങ്ങൾ സാധാരണന്മാൎക്കും വായിച്ചാൽ മനസ്സിലാകത്തക്ക മലയാളഗദ്യത്തിലെഴുതിച്ചു്, പുസ്തകത്തിനു വളരെ കുറഞ്ഞ വിലയും നിശ്ചയിച്ചിരിക്കുന്നു. കുറച്ചു പ്രതികൾമാത്രമേ അച്ചടിച്ചിട്ടുള്ളു. ആവശ്യക്കാർ ഉടനേ എഴുതുവിൻ! വില രൂപാ ൧. അണ ൨ മാത്രം.

ഇംഗ്ലീഷിൽനിന്നു "സുബോധിനി" പത്രാധിപർ

കെ. രാമൻമേനോൻ അവർകളാൽ തർജ്ജിമചെയ്യപ്പെട്ട

# ശ്രീരാമകൃഷ്ണചരിതാമൃതം.

ഭഗവാൻ ശ്രീരാമകൃഷ്ണപരമഹംസരുടെ ൧൦൦

ധർമ്മോപദേശകഥകൾ.

രണ്ടാം ഭാഗം.

ഈ കഥാമൃതം പാനംചെയ്താൽ സൂക്ഷ്മമായും അമരത്വം സിദ്ധിക്കും. യഥാർത്ഥവേദാന്തതത്വത്തിൻെറ പരമരഹസ്യങ്ങളെ അറിവാനാഗ്രഹിക്കുന്നവർ പ്രത്യേകം വായിക്കേണ്ട ഒരു ഉത്തമഗ്രന്ഥം. ഇതിൽ അടങ്ങിട്ടുള്ളതും വിവിധധർമ്മങ്ങളെ വെളിപ്പെടുത്തുന്നതുമായ ഭഗവാൻ ശ്രീരാമകൃഷ്ണൻെറ ഓരോ കഥകളുടേയും ശക്തിയും യുക്തിയും ഭക്തിയും, വാചാമഗോചരങ്ങളും അത്യന്തമധുരങ്ങളുമാണ്. വേദാന്തം സംബന്ധിച്ച് വേണ്ടുവോളം ജ്ഞാനം സമ്പാദിക്കുന്നതിനും ജ്ഞാനംവന്നിട്ടുള്ളവർക്ക് തങ്ങളുടെ അറിവിനെ പോഷിപ്പിക്കുന്നതിനും ഏററവും ഉപകരിക്കുന്നതു്. ഇതിൽ ആര്യധർമ്മപരിണാമത്തിൻെറ ചരിത്രം അടങ്ങിയ ഒരു വിശേഷാവതാരികയും അടങ്ങീട്ടുണ്ട്. വില അണ വ്വ മാത്രം.

മഹാന്മാരുടെ അനുമോദനങ്ങൾ.

......ആകപ്പാടെ ഈ പുസ്തകം വളരെ നന്നായിരിക്കുന്നുവെന്നു അഭിപ്രായപ്പെടുവാൻ എനിക്കു വളരെ സന്തോഷമുണ്ട്... ... ... ... ...

ടി വേലായുധൻതമ്പി.

......അവതാരപുരുഷനായ ഭഗവാൻ ശ്രീരാമകൃഷ്ണദേവൻെറ ധർമ്മോപദേശകഥകൾ എത്രപ്രാവശ്യം വായിച്ചാലും മതിയാകയില്ല.

പി. കെ. എൻ. കൃഷ്ണൻനമ്പ്യാതിരി.

......ഈ കഥകളെ ഇദംപ്രഥമമായി മലയാളഭാഷയിൽ ഗദ്യരൂപമായി രൂപീകരിക്കപ്പെട്ട ഈ കൃതി ലളിതമായും മനോഹരമായും ഉള്ള രീതിയിൽ ഗുരൂപദിഷ്ടമാർഗ്ഗത്തിൽനിന്ന് ലേശവും സ്ഖലിക്കാതെ ഗദ്യപ്രബന്ധമായി നിർമ്മിച്ചിട്ടുള്ളതു് ഏററവും സമുചിതവും പ്രശംസനീയവുമാകുന്നു. ... ... ശാന്തിസ്വാമി.

.. ...ഭഗവാൻ അരുളിച്ചെയ്തതായി കേൾവിയുള്ളവിധംതന്നെ അതിലളിതരീതിയിൽ കഥയുടെ ജീവനും ശക്തിക്കും ഈഷദപി ന്യൂനതവരുത്താതെ പദദാരിദ്ര്യം ഉണ്ടെന്നു ഗ്രന്ഥകാരന്മാർ മുറവിളികൂട്ടുന്ന നമ്മുടെ ഭാഷയിൽ തർജ്ജമചെയ്തശ്രമം പ്രത്യേകം അഭിനന്ദനീയവുമാകുന്നു. ... ... പി. സി. രാഘവശാസ്ത്രി.

ഇതിൽ അടങ്ങിയിട്ടുള്ള വിഷയങ്ങൾ.

ഭക്തനും ജ്ഞാനിയും
ഭിക്ഷയ്ക്കുപോയ സന്യാസിക്കുട്ടി
അച്ഛനും മരിക്കുവാൻകിടക്കുന്നമകനും
ശ്രീരാമനും തവളയും
കല്പകവൃക്ഷവും യാചകനും
മണ്ഡോദരിയും രാവണനും
രാവണനും ഈശ്വരരൂപവും
ശ്രീരാമനും നികഷയും
കാർത്തികേയനും മാതാവും
സാത്വികനായ സന്യാസിയും താമസികനായ ധനികനും
സന്യാസിയുടെ സമദൃഷ്ടി
സർപ്പം കടിച്ച സന്യാസി
വൈരാഗികളായ ദമ്പതിമാർ
ഘണ്ടാകർണ്ണൻെറ ശിവഭക്തി
യശോദയും ഗോപാലകൃഷ്ണനും രാധയും
യജമാനനും ദാസനും
ശ്രീരാമനും നാരദമഹർഷിയും
ബ്രാഹ്മണനും സന്യാസിയും
സന്യാസംകാണിച്ചുകൊടുത്ത ഭർത്താവ്
സ്നാനത്തിനുപോയപ്പോൾ വൈരാഗ്യം വന്നതു്
ഭാര്യയും ഹഠയോഗിയായ ഭർത്താവും
സർപ്പവും ബ്രഹ്മചാരിയും
ക്ഷുരകനുവന്ന ആപത്തു്
കശാപ്പുകാരൻെറ ഗോഹത്യധർമ്മശാലക്കാരനുപററിയതു്
സന്യാസിയും വിറകുവെട്ടിയും
അസ്ഥിരോത്സാഹം
മിസ്റ്റർ സന്ദേഹത്തിൻെറകല്ക്കത്തയാത്ര
രാജാവിൻെറ അദ്വൈതം
ബ്രാഹ്മണൻെറ വേദാന്തം
പണ്ഡിതനായ ബ്രാഹ്മണനും ജ്ഞാനിയായ രാജാവും
ഭാഗവതശാസ്ത്രികൾ
പാണ്ഡിത്യവും കൃഷിപ്രവൃത്തിയും
ചൈതന്യദേവനും ഭക്തനും
മഠയനായ ശിഷ്യൻ
കത്തിൻെറ ആവശ്യം
മാങ്ങാതിന്നുകയോ മാവെണ്ണുകയോ
വിശ്വാസംകൊണ്ടു പുഴകടന്നതു്
അവിശ്വാസംകൊണ്ടുവന്ന അനർത്ഥം
വിഭീഷണനും ശിഷ്യനും
വേദവ്യാസനും ഗോപസ്ത്രീകളും
പുരോഹിതനും പാൽക്കാരത്തിയും
നാമംചൊല്ലി ശുദ്ധമായതു്
ഗുഹൻെറ പൂർവ്വവൃത്താന്തം
നിവേദ്യമെല്ലാം ഭഗവാൻ കഴിച്ചു
ജടിലനും കൃഷ്ണനും
സ്ഥിരോത്സാഹം
പേപ്പറിൽകണ്ടേ വിശ്വസിക്കൂ
സന്യാസിയും വേശ്യയും
രണ്ടുസ്നേഹിതന്മാർ
മുക്കോത്തികളും പുഷ്പവാസനയും
സമാധികണ്ട വഴിപോക്കർ
യജമാനനും ശ്വാനനും
പശുവേക്കണ്ടകാള
കള്ളഭ്രാന്തും ചികിത്സയും
ബന്ധനസ്ഥനായ കീരി
ബ്രാഹ്മണയജമാനനും ചണ്ഡാളദാസനും
മായയേക്കണ്ട നാരദൻ
രാമനും സീതയും ലക്ഷ്മണനും
വ്യാഘ്രമുഖംധരിച്ച ഹരിദാസൻ
ആദ്ധ്യാത്മികഗുരുവും ശയ്യാഗൃഹഗുരുവും
ഹർജിക്കാരനും മാനേജരും
പരിഷ്കാരികളുടെ ത്യാഗം
രാമകൃഷ്ണദേവനും മാർവാറിയും
അച്ഛനും രണ്ടുമക്കളും
കാററത്തുപെട്ട കോട്ട
ഭക്തനും ഈശ്വരരക്ഷയും
രാധികാദേവിയുടെ പാതിവ്രത്യപരീക്ഷ
നെയ്ത്തുകാരനും ഈശ്വരേച്ഛയും
വിചാരിപ്പുകാരനും യജമാനൻെറസ്വത്തും
കൂപമണ്ഡൂകം
അർജ്ജുനനും വിഷ്ണുഭക്തനും
നാരദൻെറ അഹംഭാവധ്വംസനം
ആചാര്യസ്വാമികളും ശിഷ്യനും
കള്ളൻ സന്യാസിയായതു്
മുക്കുവൻെറ സന്യാസം
അവധൂതനും കൊക്കും
പരുന്തും മത്സ്യവും
അവധൂതനും പട്ടണപ്രവേശവും
അവധൂതനും മത്സ്യവേധകനും
പുരോഹിതാന്നത്തിൻെറഫലം
ഗോവിന്ദജിക്ഷേത്രത്തിലെ ശാന്തിക്കാർ
പാടുവിൻെറ ഈശ്വരപൂജ
ഹൽദാരപുഷ്കരത്തിലെ വില്ലുക്കാരൻ
സന്യാസിയുടെ ഐശ്വര്യസിദ്ധി
കാററുനിത്തിയ സന്യാസി
ചന്ദ്രൻെറബുദ്ധികേട്
അപ്പത്തിൻെറ നിർഭാഗ്യം
ആട്ടിൻകുട്ടിയും രാസപുഷ്പവും
സന്യാസിയും ചികിത്സയും
മഠയനായ ശിഷ്യൻ
ശ്രീരാമസ്വാമിയും ഹനുമാനും

## മൂന്നാംഭാഗം

**സദ്വാക്യങ്ങൾ**—ഭഗവാൻ, ശ്രീരാമകൃഷ്ണദേവനിൽ നിന്നു അനർഗ്ഗളം പ്രവഹിച്ചുകൊണ്ടിരുന്ന ഭാഗവതദുഗ്ദ്ധത്തെ മഥനം ചെയ്തു സമ്പാദിച്ച സച്ചിദാനന്ദരസമായ സുധയാണു് ഈ സദ്വാക്യങ്ങൾ. വിദ്യാർത്ഥികളും, കർമ്മികളും, ഭക്തന്മാരും, യോഗികളും, ജ്ഞാനികളും, വിജ്ഞാനികളും എന്നുവേണ്ട സകലവിധമനുഷ്യരും അറിഞ്ഞിരിക്കേണ്ടതായ സനാതനധർമ്മസിദ്ധാന്തങ്ങൾ അടങ്ങിയിരിക്കുന്നതായ തൊള്ളായിരം ഉപദേശങ്ങൾ, ആത്മജ്ഞാനം തുടങ്ങി നാല്പതു് അദ്ധ്യായങ്ങളിലായി ശേഖരിച്ചിരിക്കുന്നു. ഏതു് ഉപദേശവും ഒരിക്കൽ വായിച്ചാൽ അതിൽ വിചാരശീലന്മാരായ സുകൃതികൾക്കു് ഏറെ നേരത്തേക്കുള്ള ചിന്താവിഷയം കാണാതിരിക്കയില്ല. പിന്നെയും വായിച്ചാൽ പിന്നെയും അതുപോലെതന്നെ. ആദ്ധ്യാത്മികമായ സകലസംശയങ്ങൾക്കും ഇതിൽ സമാധാനം കാണും. ദുഃഖത്തിൽ സ്നേഹിതനെപ്പോലെയും, സങ്കടത്തിൽ സഹധർമ്മചാരിണിയെപ്പോലെയും, വിശ്രമാവസരങ്ങളിൽ പുത്രനെപ്പോലെയും, സംശയാവസരങ്ങളിൽ ഗുരുവിനെപ്പോലെയും, ആപത്തിൽ ഈശ്വരനെപ്പോലെയും ഉപകരിക്കുന്ന അനന്ദചിന്താമണിപോലെ ഭഗവാന്റെ സദ്വാക്യങ്ങൾ അനേകരാജ്യങ്ങളിൽ അനേകായിരം ജനങ്ങൾ ഇന്നു് നിത്യപാരായണം ചെയ്തുവരുന്നുണ്ടു്. ഇത്ര അധികം സദ്വാക്യങ്ങൾ ഇതിന്നുമുൻപു് ഒരിക്കലും ഒന്നായി ശേഖരിക്കപ്പെട്ടിട്ടില്ല. സാമാന്യം അക്ഷരജ്ഞാനംമാത്രം ഉള്ളവർക്കുകൂടി മനസ്സിലാകത്തക്കവിധം ലളിതഭാഷയിൽ എഴുതപ്പെട്ടിരിക്കുന്നു. (വില അണ ൧൨.

### ഇതിൽ അടങ്ങിയിട്ടുള്ള വിഷയങ്ങൾ.



**നാലാംഭാഗം അച്ചടിച്ചു തയ്യാറായിവരുന്നു.**

---

# രാധ.

## അഖ്യാനരീതിയിലുള്ള ഒരാഖ്യായിക.

വായിച്ചുതുടങ്ങിയാൽ ൩൨—അദ്ധ്യായവും അവസാനിപ്പിക്കാതെ പുസ്തകം താഴത്തുവയ്ക്കാൻ സാധിക്കുകയില്ല. വാസ്തവപ്രേമത്തിനും പ്രേമബന്ധത്തിൻെറ ശക്തിക്കും ഒന്നാംതരം ഒരു ഉദാഹരണം. മൂന്നാമദ്ധ്യായത്തിൽ, അന്യോന്യം കണ്ടുമുട്ടുന്ന നായികാനായകന്മാരുടെ ഹൃദയത്തിൽ മുളച്ചുയന്ന പ്രേമവല്ലി, ദീർഘമായ വിരഹദശയിൽ വാടിക്കരിഞ്ഞുകിടന്നു, ഒടുവിൽ ൩൨-മദ്ധ്യായത്തിൽ, പുനസ്സംഘടിച്ചു തളിത്തു വളൻ തളിരും തണ്ടുംവശി, പൂത്തുഫലിക്കുന്നതായിക്കാണാം. അതിനിടയ്ക്കു നായികാനായകന്മാക്കു നേരിട്ടിട്ടുള്ള ആപത്തുകൾ എത്രകഠിനങ്ങളും ദുഃഖകലുഷങ്ങളുമാണെങ്കിലും അവരുടെ പ്രണയം, അകളങ്കവും അനശ്വരവുമായ അവരുടെ പ്രണയം നിമിഷംതോറും ധ്യാനരൂപത്തിൽ ലയിച്ചിരുന്നു ഒടുവിൽ ഇഷ്ടംപോലെ തമ്മിൽചേന്നതു്. വായനക്കാരുടെ കണ്ണുകളിൽ സന്താപസന്തോഷാശ്രുക്കളെ നിറയ്ക്കുന്നതാണു്.

വഞ്ചകനും ദുഷ്ടനും ധനലോഭിയുമായ കോടീശ്വരപ്രഭു, പശുപതി ജയന്തൻനമ്പൂരിരി ൧൨ടംകൊണ്ടുനിവൃത്തിയില്ലാതെയായിട്ടു്, രാധയുടെ ധനം മോഹിച്ചുവേണ്ട 'കൃത്രിമ'

ങ്ങളൊക്കെസ്സൃഷ്ടിച്ചുണ്ടാക്കിഅവളെ ഒരുവിധത്തിൽ വിവാഹം ചെയ്യുന്നതും, രാധകന്യകയായിത്തന്നെ അയാളോടുകഴിച്ചുകൂട്ടുന്നതും, ആസാധുസ്ത്രീയെക്കൊല്ലാൻ, നമ്പൂരിബുദ്ധിമാനുംക്രൂരനായകൌശലനിപുണശിരോമണിയുമായ,പ്രാണസ്നേഹിതൻശേഷയ്യനുമായിആലോചിച്ചുചെയ്യുന്ന കൃത്രിമങ്ങളും ഇതിനിടയ്ക്കു രാധയുടെ ദൃഢഭക്തി ബുദ്ധിമതിയും ധൈര്യവതിയുമായ ഭാരതി, വിജയത്തിൽ അവസാനിക്കുന്ന ഒരുമഹാസാഹസം—അതായത് അകത്തും പുറത്തും കണ്ണുള്ള ധീരവിക്രമ ശേഷയ്യൻ എത്ര മുൻകരുതൽ ചെയ്തിരുന്നിട്ടും അയാളുടെ ഗൂഢാലോചനകളെ അവൾ, പാതിരാത്രിക്കു ഒരു മതിലിൽ കൂടി കയറി മച്ചിൽചെന്ന് പതുങ്ങിയിരുന്നു കേട്ടു മനസ്സിലാക്കിയ മഹാസാഹസംചെയ്തതും വായിക്കുമ്പോൾ രോമാഞ്ചമുണ്ടാകാത്തവരാരുണ്ട്?

രാധയുടെയും രാധികയുടെയും ആകൃതിസാമ്യംകൊണ്ടും വേഷസാമ്യംകൊണ്ടും ഉള്ള ആൾമാറാട്ടം പരമരമണീയമായിരിക്കും. നമ്പൂരിയുടെ ആരാചാരന്മാർ ചെന്ന് ഗോപാലവാര്യരെക്കൊല്ലുന്നതിനായി രാത്രി ചവിട്ടുവണ്ടിയിൽ പോകുമ്പോൾ അടുത്തു പ്രഹരിച്ചതും, അയാൾ സാമർത്ഥ്യത്തോടെ തെററിപ്പിഴച്ചതും വായിച്ചു ചുണക്കുട്ടികളുടെ തൽക്കാലബുദ്ധികൾ പഠിക്കുവിൻ!

നമ്പൂരിക്കു ആരും അറിഞ്ഞുകൂടാത്ത ഒരു രഹസ്യമുള്ളതാണ് ഇതിലൊക്കെ വിശേഷം. രഹസ്യം വെളിക്കറിഞ്ഞാൽ നമ്പൂരി മരിച്ചതു നിശ്ചയം. ആ രഹസ്യം രാധികയ്ക്കു മനസ്സിലായിട്ടുണ്ടെന്നു നിശ്ചയിച്ച് അവളെ തടവിൽ ഇടുകയും, കൊല്ലിക്കയും ചെയ്തു രാധയുടെ സ്വത്തെല്ലാം കിട്ടുമെന്നാശിച്ച്, അവളെയും കൊല്ലിച്ചു. ഒടുവിൽ രാധയുംമരിച്ചില്ല രാധികയും മരിച്ചില്ല. നമ്പൂരിതന്നെ തീയിൽവീണു ദഹിച്ചു. അതാണു അയാളുടെ ദുഷ്ടത്വത്തിനുതക്ക ദൈവശിക്ഷ.

രാധ മസൂരിയുണ്ടായി മരിച്ചു ശവദാഹവുംകഴിഞ്ഞു ശവകുടീരംകെട്ടിച്ചു മരണത്തീയതിയും അതിൽ രേഖപ്പെടുത്തിക്കഴിഞ്ഞു. മസൂരിയുണ്ടായി മരിച്ചതു രാധയല്ല, രാധികയാണെന്നും, ജീവിച്ചിരിക്കുന്നവൾ രാധികയല്ല, രാധയാണെന്നും തെളിയിക്കുന്നതിനു ഗോപാലവാര്യർ പല അത്ഭുതവിക്രമങ്ങളും ധൈര്യപ്രവൃത്തികളും ചെയ്യേണ്ടിവന്ന കൂട്ടത്തിൽ സിംഹവിക്രമനും ആയുധപാണിയുമായ ശേഷയ്യരുടെ വസതിയിൽ രാത്രി ൧൧-മണിക്കു ഏകനായിച്ചെന്ന്, വാദംതുടങ്ങിയതും, രണ്ടുപേരും കൈത്തോക്കുപ്രയോഗിക്കാൻ ഏകദേശം ആരംഭിച്ചടങ്ങിയതും അന്യോന്യം ചില കരാറുകൾക്കു സമ്മതിച്ചുപിരിഞ്ഞതും, മററും ഭയാനകസംഭവങ്ങളാണ്.

ഒടുവിൽ, നമ്പൂരിയുടെ രഹസ്യവും രാധികയുടെ ജനനാദിരഹസ്യങ്ങളും കാർത്ത്യായനിയമ്മയുടെ ആഖ്യാനത്തിൽനിന്നും സമഞ്ജസവുംസരസവുമായവിധത്തിൽ വെളിപ്പെടുത്തിയിരിക്കുന്നതു എത്രമാത്രം രമണീയമെന്നു പറഞ്ഞറിയിക്കാൻ പ്രയാസം.

ഇങ്ങനെ പലവിധത്തിലും വിശിഷ്ടവും വിചിത്രവുമാണ് ഇതിലെ കഥാബന്ധം. സർവോപരി സന്ദർഭവശാൽ അവിടവിടെ ഓരോ നീതിപാഠങ്ങളും, സരസശ്ലോകങ്ങളും ഒളിവീശുന്ന രത്നങ്ങൾപോലെ ഈ ഗ്രന്ഥരത്നാകരത്തിൽ തിളങ്ങിവിളങ്ങുന്നുണ്ട്. പ്രതിപാദനമോ മലയാളത്തിൽ ഇതുവരെ നടപ്പില്ലാത്ത ആഖ്യാനരീതിയിലുമാണ്.

ശൃംഗാരം കരുണംവീരം, ഹാസ്യംമുതലായ രസങ്ങൾ, ഉചിതസന്ദർഭങ്ങളിൽഉൽകൃഷ്ടത്തെ പ്രാപിച്ച് ശബ്ദശുദ്ധി അർത്ഥപുഷ്ടി മുതലായ സാഹിത്യഗുണങ്ങളാൽ ആപാദചൂഡം പ്രകാശിച്ചുമാണ് ഭാഷാസാഹിത്യരംഗത്തിൽ രാധ നൃത്തം തുടങ്ങിയിരിക്കുന്നത്. എന്തിനധികം! വിജ്ഞാനത്തിനും വിനോദത്തിനും, രസത്തിനും ഒരുപോലെ ഉപകരിക്കുന്ന ഒരു നോവൽ ഇപ്പോൾ മലയാളത്തിലുണ്ടെന്നുപറയണമെങ്കിൽ അതു രാധയാണ്

# രാധ.

## കഥാവിവരണം.

അദ്ധ്യായം ൧—ശ്രീമാൻ ജി. ഗോപാലവാര്യരുടെ ആഖ്യാനം. എഫ്ഏപ്പരീക്ഷ ജയിച്ചു, ചിത്രമെഴുത്തുശീലിക്കാൻ ബാംബേ മുതലായ പട്ടണങ്ങളിൽപോയി താമസിച്ചിരുന്ന ഗോപാലവാര്യർ കളരോട്ടുള്ള സ്വഭവനത്തിലെത്തി മാതാവും സഹോദരി ലക്ഷ്മിക്കുട്ടിഅമ്മയും നാരായണശാസ്ത്രികളുമായി ഇരുന്ന്, ഒരു ചിത്രരചനാശാല സ്ഥാപിക്കുന്നതിനെക്കുറിച്ചുംമററും ആലോചിക്കുന്നു. അപ്പോൾ, നാരായണശാസ്ത്രികൾ, മട്റിക്കലേഷനുവായിക്കുന്ന കൃഷ്ണാത്തെ രാധാംബയ്ക്കും ഭാരതിയമ്മയ്ക്കും ഒരു ട്യൂട്ടരെ ആവശ്യമുണ്ടെന്നും അതിലേക്കു ഗോപാലവാര്യർ പോയാൽ നല്ല ശമ്പളംകിട്ടുമെന്നും ഉപദേശിക്കുന്നു. ലക്ഷ്മിക്കുട്ടിയുംമററും തടുത്തുപറഞ്ഞുവെങ്കിലും ഒടുവിൽ ശാസ്ത്രിയുടെ നിർബന്ധത്താൽ വാര്യർസമ്മതിച്ചു അന്നുതന്നെ കൃഷ്ണാത്തേക്കു പുറപ്പെടുന്നു-

അദ്ധ്യായം ൨—കാകതാലീയം. നേരം രാത്രിയായി. ചന്ദ്രികയുണ്ട്. അമ്പലപ്പുഴയ്ക്കു താനേ നടന്നുപോകുന്ന ഗോപാലവാര്യർ, വഴിമേൽ പരമസുന്ദരിയും പരിഭ്രാന്തയുമായ ഒരു തരുണീരത്നത്തെ കാണുന്നു. അവൾ തനിച്ചേയുള്ളു. ചോദിച്ചിട്ടും അവൾ തന്റെ വസ്തുസ്ഥിതികൾ പറഞ്ഞില്ല. മഹാമനസ്കതയോടെ വാര്യർ അവളെ ഒരു വണ്ടിയിൽ കയററി ആലപ്പുഴയ്ക്കു അയച്ചിട്ടു യാത്രതുടരുമ്പോൾ, അവളെ അന്വേഷിച്ചോടുന്നവരെ വഴിക്കുവച്ചുകാണുന്നു. വാര്യർ, അമ്പലപ്പുഴയെത്തിത്താമസിച്ചു പിറേറദിവസം രാത്രി അരിപ്പാട്ടു കൃഷ്ണാത്തു ചെന്നുചേരുന്നു.

അദ്ധ്യായം ൩—പിറേറദിവസം, വാര്യർ, ബുദ്ധിമതിയായ ഭാരതിയെക്കണ്ടുസംസാരിക്കുന്നതു്. വാനരപ്രകൃതിയായ കൃഷ്ണാത്തെ കാരണവർ, . ഈശ്വരവാര്യരെക്കാണുന്ന നേരംപോക്കുകൾ.

അദ്ധ്യായം ൪—രാധയുമായുള്ള ഗോപാലവാര്യരുടെ സന്ദർശനം. പ്രഥമദർശനത്തിൽ അന്യോന്യം അങ്കുരിക്കുന്ന പ്രണയത്തെ മറച്ചുകൊണ്ടു അവർ ഗുരുശിഷ്യഭാവത്തിൽ കഴിച്ചുകൂട്ടുന്നതു്. വഴിക്കുവച്ചുകണ്ട തരുണിക്കും രാധയ്ക്കുംതമ്മിൽ രൂപത്തിലും വേഷത്തിലുംഉള്ള സാദൃശ്യംഓർത്തു് ഗോപാലവാര്യർ അത്ഭുതപ്പെടുന്നതും ഓരോ സംശയങ്ങൾക്കു അധീനനാകുന്നതും.

അദ്ധ്യായം ൫—നാൾക്കുനാൾ വർദ്ധിച്ചുവരുന്ന രാധയിലെ പ്രണയത്തെ ഗോപിച്ചുകൊണ്ടു ഗോപാലവാര്യർ സ്വശിഷ്യകളെ പരീക്ഷയ്ക്കുവേണ്ട പാഠങ്ങൾ പഠിപ്പിച്ചുതിരുന്നതു്.

അദ്ധ്യായം ൬—വിടുവിഡ്ഢിയും ധൂർത്തനുമായ പശുപതിജയന്തൻനമ്പൂരി, രാധയ്ക്കു സംബന്ധമാലോചിച്ച കഥയും നമ്പൂരിയുടെ ദോഷങ്ങളെക്കാണിച്ചു ഒരു പേരുവയ്ക്കാത്ത ഗൂഢഎഴുത്തു ഭാരതിക്കു കിട്ടുന്നതും.

അദ്ധ്യായം ൭—ഒരു ഗൂഢസന്ദർശനം. വഴിമേൽവച്ചുകണ്ട തരുണിയെ (രാധികയെ) വാര്യർ, രണ്ടാമതും ഒരു രാത്രി ഒരു ഗൂഢസ്ഥലത്തുവച്ചു യദൃച്ഛയാ കാണുന്നതു് ഒരു ചെറിയ പെൺകുട്ടി പ്രേതത്തിനെക്കണ്ട വിനോദകഥയും ഇതിൽ ഉണ്ടു്.

അദ്ധ്യായം ൮—രാധയുടെയും നമ്പൂരിയുടെയും വിവാഹസംബന്ധമായ ആലോചനകൾ- വാര്യർ, കൃഷ്ണാത്തുനിന്നും യാത്രപറഞ്ഞു പിരിയുന്നതു്. പിരിയുമ്പോൾ അന്യോന്യാനുരാഗനിബദ്ധരായ രാധാഗോപാലന്മാരുടെ വിരഹതാപങ്ങളും സരസസംഭാഷണങ്ങളും ഹൃദയാവർജ്ജകമായിരിക്കും

അദ്ധ്യായം ൯—ശ്രീമാൻ ദാമോദരവാര്യരുടെ ആഖ്യാനം—കോടീശ്വരപ്രഭുവായ പശുപതിജയന്തൻനമ്പൂരി രാധികയെപ്പററിയുള്ള ചില അന്വേഷണങ്ങളും രാധയുടെവിവാഹാലോചനയും ഉടമ്പടിയാലോചനയും മററും

അദ്ധ്യായം ൧൦—വിവാഹഉടമ്പടി. ഇതിൽ പല ചതിവുകളുംഉൾപ്പെട്ടിരുന്നതുകൊണ്ടു ഭാരതിയും രാധയുംമററും നിഷേധിക്കുന്നതും വാനരപ്രകൃതിയായ ഈശ്വരവാര്യരുടെ നിർബന്ധത്താൽ ആ നിഷേധം ബലപ്പെടാത്തതും.

അദ്ധ്യായം ൧൧—ഗോപാലവാര്യർ, വിരഹസന്താപത്താൽ നാടുവിട്ടോടുന്നതും രാധ

യും ഭാരതിയും പരീക്ഷയ്ക്കു കോട്ടയത്തേക്കു പോകുന്നതും വിവാഹനിശ്ചയവും.

അദ്ധ്യായം ൧൨—രാധികയെപ്പററി ഭാരതിചെയ്യുന്ന കൂടുതൽ അന്വേഷണങ്ങളും രാധ; യുക്തിയുക്തമായ പല വാദങ്ങളാലും എതിൎത്തുവെങ്കിലും പൂൎവസത്യത്തെ ഓൎത്ത് മനസ്സില്ലാമനസ്സോടെ വിവാഹത്തിനുസമ്മതിക്കുന്നതും വിവാഹവും.

അദ്ധ്യായം ൧൩—വൃദ്ധ നംപൂരിപ്പാട് രാധയുമായി വിദേശസഞ്ചാരം കഴിഞ്ഞു കൃത്രിമബുദ്ധിയും ക്രൂരകർമ്മാവുമായ ശേഷയ്യനുമായി ത്തിരിച്ചുവന്നു പുതിയവസതിയായരാധാവിലാസത്തു താമസമാകുന്നത്- ഭാരതിയമ്മയുംകൂടി അവിടെ താമസിക്കുന്നതുകൊണ്ടു ശേഷയ്യൎക്കുണ്ടാകുന്ന അസ്വാസ്ഥ്യങ്ങളും അയാളുടെ കിളിയേയും എലിയേയും കളിപ്പിച്ചും കാൎത്ത്യായനിയമ്മയുടെ വരവും ഒരു പട്ടിയുടെ മരണവുമററും വായിക്കുന്നവരെ അത്ഭുതപരതന്ത്രരാക്കും

അദ്ധ്യായം ൧൪—നംപൂരി ചതിവിൽ രാധയെക്കൊണ്ട് ഒരു പ്രമാണത്തിൽ ഒപ്പുവയ്പിക്കാൻ ശ്രമിക്കുന്നത്· ഇതിൽ ഭാരതിയും രാധയുമായുള്ള ആലോചനയും, നംപൂരിയുടെ വങ്കത്തരവുംമററും രസകരമായിരിക്കും. നംപൂരിക്കു ആരുമറിഞ്ഞുകൂടാത്ത ഒരു രഹസ്യമുണ്ട്. അതിനെ സംബന്ധിച്ചു ശേഷയ്യൻ ഒരു സൂചന പറയുന്നതും നംപൂരിയുടെ ഭാവഭേദങ്ങളും ബഹുവിശേഷമാണ്.

അദ്ധ്യായം ൧൫—രാധ ഒപ്പിടുന്ന കാൎയ്യത്തെക്കുറിച്ചുള്ള ഗൂഢാലോചനകളും രാധയുടെ പതക്കം കുളക്കരയിൽ കളഞ്ഞുപോകുന്നതും മററും വിജ്ഞേയങ്ങളായ പല കാൎയ്യങ്ങളും.

അദ്ധ്യായം ൧൬—ഒരു രഹസ്യം· ഭാരതിയമ്മയുടെ ഒരു സ്വപ്നം. രാധയും രാധികയും തമ്മിൽ ഒരു ഗൂഢസ്ഥലത്തു കണ്ടുമുട്ടി സംസാരിക്കുന്നത് അക്കഥ ശേഷയ്യർ മുഖേന രഹസ്യമായി അറിഞ്ഞ നംപൂരി, ഒളിച്ചിരുന്ന രാധയെപ്പിടികൂടി തടവിൽ പാർപ്പിക്കുന്നതും ഭാരതിയുടെ കോപവും.

അദ്ധ്യായം ൧൭—ഭാരതി നംപൂരിയെക്കണ്ടുകോപിച്ചു സംസാരിക്കുന്നത്. നംപൂരിയുടെ പരുങ്ങൽ ശേഷയ്യന്റെ സാന്ത്വനം മുതലായവ വിജ്ഞേയവും ഹൃദയാകർഷകവുമാണ്.

൧൮. ശേഷയ്യനും നംപൂരിയുമായുള്ള ഗൂഢാലോചന ഭാരതി പാതിരാത്രിസമയത്ത് ഏകാകിനിയായിച്ചെന്നു മതിൽകയറി തട്ടിൻപുറത്തുചെന്നു ഒളിച്ചിരുന്നുഗൂഢാലോചനകൾ മുഴുവൻ കേൾക്കുന്നതു· നംപൂരിയുടെ പരമാൎത്ഥമെല്ലാം അതിൽനിന്നും വെളിപ്പെടുന്നത്.

അദ്ധ്യായം ൧൯—നംപൂരിയുടെ ഗൂഢാലോചനയിൽ രാധയുടെ ആഭരണങ്ങൾ (൨൦൦൦൦ രൂപയ്ക്കുള്ളവ) നംപൂരി ഈശ്വരവാൎയ്യരോടു കയ്ക്കലാക്കിയ കഥയും രാധയെ തന്ത്രത്തിൽ കൊല്ലണമെന്നുള്ള സൂചനയും കേൾക്കകൊണ്ടു ഭാരതി വിവശയായി രോഗശയ്യയിൽ വീണിരിക്കുന്ന കഥ ശേഷയ്യർചെന്ന് ഈശ്വരവാൎയ്യരെക്കണ്ടുപറയുന്നത്. ഇതു വിനോദരസികമായ സംഭാഷണങ്ങളാൽ പരിപൂൎണ്ണമാണ്.

അദ്ധ്യായം ൨൦—ഭാരതി രോഗശയ്യയിൽ· ചികിത്സ. ചതിവായി ഒരു പാട്ടിയെ കൂടി ദീനശുശ്രൂഷയ്ക്കു നംപൂരി നിയമിക്കുന്നതു്.

അദ്ധ്യായം ൨൧—പാട്ടിയുടെ വഞ്ചനയാൽ ഭാരതിയെ ഒരു ഗൂഢസ്ഥലത്തു രാധയറിയാതെ ബോധംകെടുത്തിയിട്ടുംവച്ചു രാധയെക്കൊല്ലാൻകൊണ്ടുപോകുന്നത്. വഴിമദ്ധ്യത്തിൽ ഒരിടത്തു താമസം മാററിയിരുന്ന ശേഷയ്യരുടെ അധീനതയിൽ രാധയെക്കിട്ടുന്നതും അയാളുടെ ചതിപ്രയോഗങ്ങളും.

അദ്ധ്യായം ൨൨—രാധ, മസൂരിരോഗത്താൽ മരിച്ചവിവരം ശേഷയ്യർ ഈശ്വരവാരിയരെ അറിയിക്കുന്നതും, ഈശ്വരവാൎയ്യർ അവിടെനിന്നും കരക്കാരെ അയച്ചു ശവമെടുപ്പിച്ചുകൊണ്ടുപോയി അടക്കംചെയ്യിക്കുന്നതും ശവകുടീരം കെട്ടിക്കുന്നതും ഗോപാലവാൎയ്യർ ബോംബെയിൽനിന്നു തിരിച്ചുവരുന്നത്. പ്രേമാധിക്യത്താൽ രാത്രി ഏകനായി രാധയുടെ ശവകുടീരത്തിലേക്കു പോകുന്നത്. അവിടെവച്ചു രാധയേയും ഭാരതിയേയും കാൺമാൻ ഇടവരുന്നതും ആശ്ചൎയ്യപരതന്ത്രനായി കൂട്ടിച്ചുകൊണ്ടുവന്നു ഗൂഢമായി താമസിപ്പിക്കുന്നതും—

അദ്ധ്യായം ൨൩—രാധയ്ക്കുപകരം രാധികയെയാണ് ശേഷയ്യർ കൊന്നതെന്നും രാ

ധയെ രാധികയ്ക്കുപകരം തടവിൽപാർപ്പിച്ചിരിക്കുകയാണെന്നും അറിഞ്ഞ ഭാരതി തന്ത്രത്തിൽ രാധയെ മോചിപ്പിച്ചുകൊണ്ടുപോന്ന കഥ വെളിപ്പെടുത്തുന്നു. ഗോപാലവാര്യരുമായി അനന്തരകരണീയങ്ങളാലോചിക്കുന്നു. ഇതിൽ സാമുദായികാചാരവൈകല്യങ്ങളും സന്ദർഭോചിതങ്ങളായ യുക്തികളുംമററും വെളിപ്പെടുത്തിയിരിക്കുന്നു.

അദ്ധ്യായം ൨൪—വക്കീൽ ശങ്കരയ്യരുമായി ഗോപാലവാര്യർ, കേസുതെളിക്കാൻ ആലോചനചെയ്യുന്നതു്. ഭാരതിയും ഗോപാലവാര്യരുംതമ്മിലുള്ള സംഭാഷണം. ഇതിൽനിന്നും ഭാരതിയുടെ ബുദ്ധിവൈഭവവും ധൈര്യാദിഗുണങ്ങളും സ്പഷ്ടമാകും. വാര്യർ പോയി ഗൌരിയമ്മയെ കാണുന്നതു്. വാര്യരെക്കൊല്ലാൻ നമ്പൂരിയുടെ ചാരന്മാർ നടക്കുന്നതു്.

അദ്ധ്യായം ൨൫—ഗോപാലവാര്യർ പോയി കാർത്ത്യായനിയമ്മയെ കാണുന്നതു്. ഒരു ഭയങ്കരപ്രദർശനം—ഗോപാലവാര്യരുടെ ധൈര്യം- കാർത്ത്യായനിഅമ്മയുടെ ധാർഷ്ട്യം. ഇത്യാദിവായനക്കാർക്ക് ഭയത്തെയും ആശ്ചര്യത്തെയും ജനിപ്പിക്കും. പോലീസന്വേഷണവുംമററും ഗൌരിയമ്മയുടെ വീട്ടിലേക്കു പോകുമ്പോൾ ഗോപാലവാര്യരെ നമ്പൂരിയുടെ ഭൃത്യന്മാർ ആക്രമിക്കുന്നതും. നമ്പൂരി ഗൌരിയമ്മയുടെ നാലുകെട്ടിൽ കിടന്നു ദഹിക്കുന്നതുംരക്ഷിക്കാൻ ഗോപാലവാര്യർ രചയ്യുന്ന പ്രയത്നം വിഫലമാകുന്നതും.

അദ്ധ്യായം ൨൬—ശേഷയ്യർ, ഭാരതിയുടെ ഗൂഢവസതി കണ്ടുപിടിക്കുന്നതും, ഭയപ്പെടുത്തുന്നതും ഭാരതിയുടെ മനോധർമ്മവിശേഷങ്ങളും മററും രസപ്രദയിഷ്ടമാണു്.

അദ്ധ്യായം ൨൭—കാർത്ത്യായനിയമ്മയുടെ ദീർഘമായ ഒരുപത്രിക ഇതിൽ രാധികയുടെ ഉദ്ഭവം, നമ്പൂരിയുടെ രഹസ്യം—നമ്പൂരി നിർദ്ധനനായിരുന്നുവെന്നുള്ള പരമാർത്ഥം, മുതലായ പല ഗൂഢസംഗതികളും വിവരിച്ചു്, വായനക്കാരെ സന്തോഷാദ്ഭുതസാഗരത്തിൽ മുക്കുന്നു.

അദ്ധ്യായം ൨൮—രാധയുടെയും ഗോപാലവാര്യരുടേയുംഗാന്ധർവ്വവിവാഹംവിജ്ഞേയങ്ങളും വിശിഷ്ടങ്ങളുമായ പല സംഗതികളും ഇതിൽ പ്രതിപാദിച്ചിട്ടുണ്ടു്.

അദ്ധ്യായം ൨൯—ശാസ്ത്രിയും ഗോപാലവാര്യരുംക്രടി ശേഷയ്യനെ അകപ്പെടുത്താനുള്ള വഴികൾ ആലോചിക്കുന്നതു്. നാടകക്കൊട്ടകയിൽവച്ചു ശാസ്ത്രിക്കു ശേഷയ്യനെ വാര്യർ കാട്ടിക്കൊടുക്കുന്നതു്. ശേഷയ്യർ ഒളിച്ചോടുന്നതു്. സൌഭ്രാത്രസംഘത്തെപ്പററി ശാസ്ത്രി ഗോപാലവാര്യരോടു പറയുന്നതു്.

അദ്ധ്യായം ൩൦—രാത്രി ൧൧ മണിക്കു ഏകനായി ഗോപാലവാര്യർ പോയി ശേഷയ്യന്റെ വസതിയിൽ കടന്നു വാതാടുന്നതും, രണ്ടാളും വെടിവയ്ക്കുവാൻ കൈത്തോക്കെടുക്കുന്ന നിലയിൽ വാദംമൂക്കുന്നതും, ഒടുവിൽ സമാധാനപ്പെട്ടു ചില നിബന്ധനകൾക്കു രണ്ടാളും വശപ്പെടുന്നതുംമററും വായിച്ചാൽ ഭയംകൊണ്ടു ആരും വിറയ്ക്കും. അത്ഭുതരസത്തിൽ മുങ്ങുകയുംചെയ്യും.

അദ്ധ്യായം ൩൧—ശേഷയ്യരുടെ സമ്മതപത്രം—ഇതു ആരും ഒന്നുവായിച്ചിരിക്കേണ്ടതാണു്. ഈ നോവലിലെ രഹസ്യക്കമ്പികൾ പലതും വെളിപ്പെടുത്തുന്നതു ഈ സമ്മതപത്രംവഴിയാണു്. രാധയെക്കൊല്ലാതെ രാധികയെക്കൊന്നതുംമററും എങ്ങനെയെന്നും എന്തുകൊണ്ടെന്നും ഇതുകൊണ്ടു വിശദമാകും.

അദ്ധ്യായം ൩൨—'കമ്പത്തിന്റെ കലായക്കോട്ട'യിലെന്നപോലെ ഈ അദ്ധ്യായത്തിൽ പല അത്ഭുതകാഴ്ച കാണാം. രാധ കൃഷ്ണാത്തെ അവകാശിയായി പ്രവേശിക്കുന്നതും, മരിച്ചുപോയിയെന്നു ഉദ്ദേശിച്ച രാധികയെയും സദസ്സിൽവച്ചുകണ്ടു എല്ലാവരും അത്ഭുതപ്പെടുന്നതും, രാധികയുടെ അച്ഛനാരാണെന്നു വെളിപ്പെടുന്നതുംമററും ഈ അദ്ധ്യായത്തിലാണു്.

ആകപ്പാടെ, നോക്കിയാൽ, ഉചിതപാത്രസൃഷ്ടി, വർണ്ണനയുടെ തന്മയത്വം, രസോൽക്കർഷം,പാകം മുതലായ ഗുണഗണങ്ങൾ തികഞ്ഞ ഒരുനോവൽ ഇപ്പോൾ രാധയ്ക്കുതുല്യംപറവാൻമലയാളത്തിലില്ല ഫലിതങ്ങളും, ഇടയ്ക്കിടെ സുഭാഷിതശകലങ്ങളും, വിജ്ഞേയതത്വങ്ങളുംകൊണ്ടു ഇതു സവിശേഷം അലങ്കരിക്കപ്പെട്ടിരിക്കുന്നു ഗ്രന്ഥകർത്താവിന്റെ ഭാവനാശക്തിയും മനോധർമ്മവും എത്രമാത്രമെന്നു ഈ പുസ്തകം വായിച്ചുനോക്കിയാൽമാത്രമറിയാമെന്നല്ലാതെ പറഞ്ഞറിയിക്കാൻ പ്രയാസം.

കുറച്ചുപ്രതികൾമാത്രമേ അച്ചടിച്ചിട്ടുള്ളു. ആവശ്യക്കാർ ഉടനെ വരുത്തിക്കൊള്ളുവിൻ.

വില— രൂ ൧ ണ ൪.

# സരോജിനി.

## ചരിത്രസംബന്ധമുള്ള ഒരു നവ്യഗദ്യകാവ്യം.

രമണീയമായ നാല്പ് ആപ്ടൺ പടങ്ങളോടുകൂടിയതു്.



മംഗലശ്ശേരിയിലെ ഏക സന്താനമായ ൭-വയസ്സുമാത്രം പ്രായമുള്ള ഒരു പെൺകുട്ടിയെ എടുത്തു് കുതിരപ്പുറത്തുവച്ചു കൊണ്ടുപോകുന്ന ടിപ്പുവിൻെറ സേനാനായകന്മാരിൽ ഒരാളിനെ യുദ്ധവീരനായ പത്മനാഭൻ നായർ തടുത്തു നിൎത്തുന്നതു്.

൨൯൧-ാംപേജു നോക്കുക.

രസം, പാകം, രീതി മുതലായ കാവ്യഗുണങ്ങൾ തികഞ്ഞ വിജ്ഞാനവിനോദനിധാനമായ ഒരു നോവലാണിതു്. ഓരോ അദ്ധ്യായവും, ഉചിതകഥാപാത്രങ്ങളുടെ ഘടനയും അൽഭുതവീരകരുണാദിരസങ്ങളുടെ മേളനവുംകൊണ്ടു്, ഉത്തരോത്തരം ഉൽകൃഷ്ടതരമായി പ്രരിലസിക്കുന്നു. വിശേഷിച്ചും പാശ്ചാത്യനഗരങ്ങളിൽ പ്രധാനമായ പാരീസിൻെറ വൎണ്ണന, ഉത്തരഇൻഡ്യയിലും ദക്ഷിണഇൻഡ്യയിലും ഉള്ള ചില പ്രധാന നഗരങ്ങളുടേയും ക്ഷേത്രങ്ങളുടേയും, രാജഭവനങ്ങളുടേയും വിവരണം, മുതലായവ വാസ്തവചരിത്രത്തെ അവിടവിടെ സ്പർശിക്കമാറു പ്രതിപാദിച്ചിരിക്കുന്നതു്, വായനക്കാരുടെ ഹൃദയത്തെ വിജ്ഞാനവിശിഷ്ടമാക്കി ആകർഷിച്ചാനന്ദിപ്പിക്കുന്നു. രത്നാകരമായ സമുദ്രംപോലെ, പലപലസംഭവങ്ങളും കഥകളും അടങ്ങിയ ഈ മഹാഗ്രന്ഥത്തിലെ കഥാസാരത്തെ പറഞ്ഞറിയിക്കാൻ പ്രയാസമാകകൊണ്ടു്, ഓരോ അദ്ധ്യായത്തിലും അടങ്ങിയ കഥകംള താഴെ ചേൎത്തിരിക്കുന്നു

൧-ാം അദ്ധ്യായം—വെള്ളത്തിൽവീണു മുങ്ങിച്ചാകാൻ തുടങ്ങുന്ന സരോജിനിയെ കരുണാകരൻ പാലത്തിൽനിന്നു നദിയിൽചാടി രക്ഷിക്കുന്നതു്. രക്ഷിച്ചശേഷം, സരോജിനിയുടെ കൃതജ്ഞതാപ്രകാശനവും കരുണാകരൻെറ വിനീതമായ മറുപടിയുംമററും മനോധൎമ്മവിശിഷ്ടമായിരിക്കും.

൨-ാം അദ്ധ്യായം—പാരീസിൽനിന്നുള്ള ഒരുയാത്ര. ഇതിൽ ഭൂലോകസ്വൎഗ്ഗമായ പാരീസ്പട്ടണത്തിൻെറ വൈശിഷ്ട്യവും ദേവസ്ത്രീകളെയും ജയിക്കുന്ന അവിടെയുള്ള മനോഹരിമാരുടെ രസികത്വവും മററും പ്രസന്നകുമാരടാഗ്ഗൂർ കരുണാകരനെ പറഞ്ഞറിയിക്കുന്നതു്, സൎവ്വമോഹനമായിരിക്കും.

൩-ാം അദ്ധ്യായം—ഒരു സ്ത്രീയുടെ ഭയങ്കരകൃത്യം. ‘കളഭമംഗലത്തു” കല്യാണിപ്പിള്ളയും ഭൎത്താവു്, വിരുത്തുശ്ശേരിഭവനത്തിലെ കാരണവർ ഇരവിപ്പിള്ളയും മകൾ ൩-വയസ്സുള്ള മാധവിയുമായി കളഭമംഗലത്തു താമസിക്കുമ്പോൾ, ഇരവിപ്പിള്ളയുടെ അനന്തരവരുടെ ഉപദ്രവംകൊണ്ടു വെളിക്കിറങ്ങാൻപോലും നിവൃത്തിയില്ലാതെ അവർ ബുദ്ധിമുട്ടുന്നതും ഒരുരാത്രി കല്യാണിപ്പിള്ള, ഇരവിപ്പിള്ളയോടു ഏകദേശം സാമ്യമുള്ള ഒരു യാചകൻെറ കഴുത്തുമുറിച്ചു് തല മാറുചെയ്തിട്ടു ഭൎത്താവിനെയും മകളെയും കൂട്ടിക്കൊണ്ടു ഗൂഢമായി പൊയ്ക്കളയുന്നതും പോലീസന്വേഷണവും മററും.

൪-ാം അദ്ധ്യായം—ഒരു പ്രഭുകുടുംബം. ആറന്മുള ചെറുകരക്കോട്ടയിലെ യജമാനൻെറ സമ്പൽപ്രതാപാദികൾ ഇതിൽ വൎണ്ണിക്കപ്പെട്ടിരിക്കുന്നു. വേഷംമാറി ആറന്മുളക്ഷേത്രത്തിൽ ഭജനത്തിനു താമസിച്ച ടി കല്യാണിയമ്മ മകൾ മാധവിക്കു ൧൬ വയസ്സായകാലത്തു ഒരുദിവസം സൎപ്പദംശനത്താൽ മരിക്കുന്നതും ചെറുകരക്കോട്ടയിലെ യജമാനൻ മാധവിയെ വിവാഹം ചെയ്യുന്നതും, അതിൽ മാധവൻപിള്ളയും ഭാൎഗ്ഗവിക്കുഞ്ഞമ്മയും ജനിക്കുന്നതും.

൫-ാം അദ്ധ്യായം വെറും ൧൦ാംനമ്പർ വക്കീലന്മാരേയും വക്കീൽഗുമസ്തന്മാരെയും ഇതിൽ വൎണ്ണിച്ചു കളിയാക്കുന്നു. ചെറുകരക്കോട്ടയിലെ വലിയയജമാനൻ, രോഗശയ്യയിൽ കിടക്കുന്നതും മക്കൾക്കും ഭാൎയ്യക്കും വല്ലതും കൊടുക്കണമെന്നുള്ള സംഗതി അനന്തരവരെ വരുത്തി ആലോചിക്കുന്നതും, അവർ അനുകൂലിക്കായ്കകൊണ്ടു്, മകളുടെ ഭൎത്താവായ നമ്പൂരിവശം അസംഖ്യംദ്രവ്യം ഗൂഢമായി കൊടുക്കുന്നതുംമററും.

൬-ാം അദ്ധ്യായം—ഘോരഘോരനായ കല്ലേലിപ്പുറത്തു കിട്ടുണ്ണിമേനവൻ ചെറുകരക്കോട്ടയിലെ യജമാനനെക്കൊല്ലുന്നതിനുള്ള മാൎഗ്ഗങ്ങൾ അനന്തരവൻ ശ്രീധരൻ, കിട്ടുണ്ണിമേനവനുമായി ആലോചിക്കുന്നതു്.

൭-ാം അദ്ധ്യായം—ആദിത്യമംഗലത്തു ധനകാരണവൻ കുഞ്ചാദിച്ചൻആശാൻ കുറേ പണം കടംവാങ്ങണമെന്നുനിശ്ചയിച്ചു് “ശാപ്പാട്ടരാമ”നായ ചേന്നൻകുറുപ്പിനെ വരുത്തി ആലോചിക്കുന്നതു്. ഊണേ ശരണമെന്നുള്ള ചേന്നൻകുറുപ്പിൻെറ വിനോദങ്ങൾ ആരെയും ചിരിപ്പിച്ചു മണ്ണുകപ്പിക്കും.

൮-ാം അദ്ധ്യായം—ശ്രീധരൻ; അമ്മാവനായ ചെറുകരക്കോട്ടയിലെ യജമാനനെയും ഭാൎയ്യയെയും നമ്പൂരിയെയും മററും വിഷംകൊടുത്തു കൊല്ലുന്നതും, ഭാൎഗ്ഗവിക്കുഞ്ഞമ്മയെ കൈകാൽ കൂട്ടികെട്ടിയെടുപ്പിച്ചു കൊല്ലാൻകൊണ്ടുപോകുന്നതു്.

൯-ാം അദ്ധ്യായം—ചേന്നർകുറുപ്പും കണ്യാദിച്ചൻ ആശാനുമായി പണംവാങ്ങാൻ പോകുന്നതു്. ഭക്ഷണപ്രിയനായ കുറുപ്പിന്റെ അനവധി വിനോദങ്ങൾ. ആശാൻ ൨൫൦൦൦ രൂപാ മാധവൻപിള്ളയോട കടംവാങ്ങുന്നതു്. അല്പകാലം കഴികെ കുറുപ്പും ആശാനുമായി രാമേശ്വരയാത്ര പോകുന്നതു്. വഴിമേൽവച്ചു രണ്ടാളും മരിക്കുന്നതു്. പണത്തിനു വ്യവഹാരപ്പെട്ട മാധവൻപിള്ളയ്ക്കു ആദിത്യമംഗലത്തെ സ്വത്തുമുഴവൻ ലേലത്തിൽ കിട്ടുന്നതു്.

൧൦-ാം അദ്ധ്യായം-അനാഥകളായ സരോജിനിയേയും അമ്മ, ലക്ഷ്മികുട്ടിയേയുംകരുണാകരൻ സ്വഭവനമായ ആദിത്യമംഗലത്തുവരുത്തി താമസിപ്പിക്കുന്നതു്. സർവാംഗസുന്ദരിയായ സരോജിനിയിൽ കരുണാകരനു പ്രേമം ഉളവാകുന്നതു്. ദുഷ്ടനും കൃത്രിമിയുമായ ചെമ്പോഴിയോട്ടു മാധവനുണ്ണിത്താന്റെ ഏഷണിയിൽ ലക്ഷ്മികുട്ടിഅമ്മ അകപ്പെടുന്നതും, കരുണാകരൻ ഇല്ലാത്ത അവസരത്തിൽ ലക്ഷ്മികുട്ടിയേയും സരോജിനിയേയും ഒരു ചതിവിൽ ഉണ്ണിത്താൻ വണ്ടിയിൽ കയററിച്ചുകൊണ്ടുപോകുന്നതും. കരുണാകരൻ വരുമ്പോൾ ആ കഥ അറിഞ്ഞു ദുഃഖിക്കുന്നതു്. ഐ. എം. എസ്. പരീക്ഷയിൽ ഒന്നാമതായി ജയിച്ചുവെന്നും ജർമ്മൻയുദ്ധംപ്രമാണിച്ചു ഉടനെ ഇംഗ്ലണ്ടിൽ എത്തണമെന്നും കരുണാകരനു കമ്പികിട്ടുന്നതു്. ആദിത്യമംഗലത്തെ സകലവസ്തുക്കളും സരോജിനിക്കു വിൽപത്രം എഴുതിവച്ചു ഡാക്ടർ കരുണാകരൻ ശീമയ്ക്കു പുറപ്പെടുന്നതു്.

൧൧-ാം അദ്ധ്യായം—ചെറുകരക്കോട്ടയിലെ പോലീസുവിചാരണയുംഭാഗ്യവികഞ്ഞമയെ മുക്കിക്കൊല്ലാൻ കൊണ്ടുപോകുമ്പോൾ ദൈവഗത്യാ രക്ഷപ്പെടുന്നതും മററും.

൧൨-ാം അദ്ധ്യായം—ഉണ്ണിത്താനും ലക്ഷ്മികുട്ടിയും സരോജിനിയും വിദേശങ്ങളിൽ അകപ്പെട്ടു വലയുന്നതും ഉണ്ണിത്താന്റെ വലയിൽനിന്നും സരോജിനി രക്ഷപ്പെടുന്നതും.

൧൩-ാം അദ്ധ്യായം—കരുണാകരന്റെ തീവണ്ടിയാത്രയിൽ ആൾമാാട്ടമോഷണങ്ങളും മററും.

൧൪-ാം അദ്ധ്യായം—നാഗേന്ദ്രച്ചെട്ടിയാരുടെ പത്നിയായ കനകാമ്മാൾകണ്ടിച്ചുപോയി രക്ഷപ്പെട്ട സരോജിനിയെ ചെട്ടിയാർ അവരുടെ ജമിന്ദാൎക്കു വിവാഹംചെയ്തുകൊടുക്കാൻ ആലോചിക്കുന്നതും, സരോജിനി കൌശലത്തിൽ രക്ഷപ്പെടുന്നതുംമററും.

൧൫-ാം അദ്ധ്യായം—ചുടലമുത്തുദേവൻ എന്ന മറവപ്രമാണി അത്ഭുതകരമായ ജീവകാരുണ്യത്തോടെ സരോജിനിയെ രക്ഷിച്ചു് തഞ്ചാവൂർ ശാരദാംമാൾ ക്ഷേത്രത്തിൽകൊണ്ടു താമസിപ്പിക്കുന്നതു്. ജമിന്ദാരുടെ ആളുകൾ സരോജിനിയെ പിടിച്ചുകൊണ്ടുപോകാൻ ക്ഷേത്രത്തെ ചുററിവളഞ്ഞ അവസരത്തിൽ തഞ്ചാവൂർ രാജ്ഞി സരോജിനിയെ കൊട്ടാരത്തിൽ കൂട്ടിക്കൊണ്ടുപോയി രക്ഷിക്കുന്നതു്.

൧൬-ാം അദ്ധ്യായം—ഉണ്ണിത്താനും ലക്ഷ്മികുട്ടിഅമ്മയും സരോജിനിയെ അന്വേഷിച്ചു് കനകാമ്മാളുടെ അരുകിൽ ചെല്ലുന്നതും ഉണ്ണിത്താന്റെ പക്കൽ നൂറു രൂപാകൊടുത്തു സരോജിനിയെ അന്വേഷിക്കാൻ കനകമ്മാൾ അയയ്ക്കുന്നതും.

൧൭-ാം അദ്ധ്യായം—ഉണ്ണിത്താൻ കള്ള സന്യാസിയായിവന്നു കരുണാകരനും, സരോജിനിയും മരിച്ചുപോയി എന്നു ആദിത്യമംഗലത്തെ വിചാരിപ്പുകാരനെ ഒരു കള്ള എഴുത്താൽ അറിയിക്കുന്നതും, ലക്ഷ്മികുട്ടിഅമ്മയെ വീട്ടുടമസ്ഥയാക്കി താൻ കാൎയ്യഭരണം തുടങ്ങുന്നതും.

൧൮-ാം അദ്ധ്യായം—ടിപ്പുവിന്റെ ആക്രമണകാലത്തെ ചില വിശേഷസംഭവങ്ങൾ. അഞ്ചു വയസ്സുമാത്രം പ്രായമുള്ള മംഗലശ്ശേരിലെ ഏകസന്താനമായ ഒരു പെൺകുട്ടിയെ എടുത്തു കുതിരപ്പുറത്തുവച്ചു കൊണ്ടുപോകുന്ന ടിപ്പുവിന്റെ സേനാനായകനെ യുദ്ധവീരനായ പത്മനാഭൻനായർ എതിൎത്തു പെൺകുട്ടിയെവാങ്ങി തിരുവനന്തപുരത്തുകൊണ്ടുപോയി മഹാരാജാവുതിരുമനസ്സിലെ മുമ്പിൽ സമൎപ്പിക്കുന്നതുംമററും-

൧൯-ാം അദ്ധ്യായം—ഇംഗ്ലണ്ടിൽ താമസിക്കുന്ന കരുണാകരനും സരോജിനി മരിച്ചുപോയി എന്നു ഉണ്ണിത്താൻ കള്ള എഴുത്തു അയയ്ക്കുന്നതും, രാധാമണി കമ്പിഅടിക്കുന്നതും മററും.

൨൦-ാം അദ്ധ്യായം—വൈസ്യത്തിനും ഏററുമാനൂരിനും മദ്ധ്യേയുള്ള തലയേ ലപ്പറമ്പെന്ന സ്ഥലത്തിന്റെ വൎണ്ണന.

൨൧-ാം അദ്ധ്യായം—സരോജിനിയും, ഭാർഗ്ഗവിക്കുഞ്ഞമ്മയും ആയി തഞ്ചാവൂർ മഹാരാജ്ഞിയുടെ കൊട്ടാരത്തിൽ സുഖമായി താമസിക്കുന്നതു്.

൨൨-ാം അദ്ധ്യായം—ഒരു ചതിപ്രയോഗം. ഉണ്ണിത്താനും ലക്ഷ്മിക്കുട്ടിഅമ്മയും തമ്മിൽ പിണങ്ങുന്നതും, ദുഷ്ടശിരോമണിയായ ഗുളികൻപിള്ളയുമായി ഉണ്ണിത്താൻ ചില കൃത്രമങ്ങൾ കാട്ടിക്കൂട്ടുന്നതും; ഇതിൽ ഗുളികന്റെ അനന്തിരവൻ ശിവരാമൻ പഞ്ചാംഗംനോക്കുന്ന ഭാഗം ആരെയും ചിരിപ്പിക്കുന്നതാണു്.

൨൩-ാം അദ്ധ്യായം—മലബാറിലെ ഒരു വലിയ കുടുംബം- മറെറാരുഡാക്ടർ കരുണാകരൻ നമ്പ്യാർ രാധാമണി ബി. ഏ. യു, വേഷംമാറി എഴുന്നുകെട്ടുകന്നതും, സ്വന്ത വേഷത്തിൽ പിന്നെച്ചെന്നു അനുരാഗംപ്രകടിപ്പിക്കുന്നതും.

൨൪-ാം അദ്ധ്യായം—ഗുളികന്റെ കൃത്രമത്താൽ ആദിത്യമംഗലത്തു അവകാശിയായിമറെറാരു ലക്ഷ്മിക്കുട്ടിഅമ്മയേക്കൂടി കൊണ്ടുവന്നു താമസിപ്പിക്കുന്നതും, സമരിക്കേസും മററും.

൨൫-ാം അദ്ധ്യായം—സരോജിനിയെ സഹായിച്ചതിനു പ്രതിഫലമായി ചുടലമുത്തുത്തേവനെതഞ്ചാവൂർ മഹാറാണി സത്രംവിചാരിപ്പുകാരനായി നിയമിക്കുന്നതും മററും.

൨൬-ാം അദ്ധ്യായം—ആദിത്യമംഗലത്തെ ലക്ഷ്മിക്കുട്ടിഅമ്മയെ കാണാതാകുന്നതും ഉണ്ണിത്താൻ അപായപ്പെടുത്തിയതാണെന്നുള്ള ശ്രുതി പരക്കുന്നതും, ഉണ്ണിത്താനെ പിടിക്കാൻ പോലീസുകാർ നടക്കുന്നതും, ഉണ്ണിത്താൻ ഒളിക്കുന്നതും മററും.

൨൭-ാം അദ്ധ്യായം—ഒരു ഘോരസമരം. യുദ്ധാവസാനത്തിൽ ടാഗ്ഗൂറും, ഡാക്ടർ കരുണാകരനുമായി അദ്ധ്യാത്മമായ ചില സംഭാഷണങ്ങൾ കഴിച്ചശേഷം ഇൻഡ്യായ്ക്കു കപ്പൽകയറുന്നതു്.

൨൮-ാം അദ്ധ്യായം—രാധാമണിയുടേയും, ഡാക്ടർ കരുണാകരൻനമ്പ്യാരുടെയും വിവാഹവും മധുമാസസമ്മേളനവും ഉണ്ണിത്താന്റെ പ്രേരണപ്രകാരം ഗുളികനെ വെടിവച്ചു കൊല്ലുന്നതും, വെടിവച്ച കാലകുട്ടിയെ ശങ്കരത്താൻ വെടിവെക്കുന്നതും, ശംകുണ്ണി പേടിച്ചോടുന്നതും ഉണ്ണിത്താനെ പിടിപ്പാൻ പോലീസുകമ്മീഷണരുടെ ചില അപൂർവ്വവിദ്യകളും മററും.

൨൯-ാം അദ്ധ്യായം—കൊലക്കേസിലെ വിധി പ്രസ്താവിക്കൽ.

൩൦-ാം അദ്ധ്യായം—സന്യാസിവേഷംധരിച്ച ഡാക്ടർ കരുണാകരനും, സരോജിനിയും, ഭാർഗ്ഗവിക്കുഞ്ഞമ്മയും മററുമായി തഞ്ചാവൂർ സത്രത്തിൽവച്ചു സമ്മേളിക്കുന്നതും വിവാഹംനടത്തി സകലവിധ ആഡംബരങ്ങളോടുകൂടി സ്വഭവനത്തിൽ എത്തി ചേരുന്നതും, ഡാക്ടർ കരുണാകരൻ, "സർ" എന്നുസ്ഥാനവും, സരോജിനിക്കു "ലേഡി" എന്ന സ്ഥാനവും ചക്രവത്തിതിരുമനസ്സിൽനിന്നും ലഭിക്കുന്നതും മററും

ഈ പുസ്തകത്തിനു് വില ത്രം ൧. അണ ൪.

## 'വീരസിംഹൻ'

ഒരു 'ലെക്കംപുള്ളിയു' മില്ലാതെ ഒരുവിധത്തിലും തുൻപുകിട്ടാതെ കിടന്ന ൭-കേസ്സുകൾ വീരസിംഹന്റെ മനുഷ്യസാധാരണമല്ലാത്ത അനുമാനബുദ്ധിശക്തികൊണ്ടു തെളിവിൽക്കൊണ്ടുവന്നു കുററക്കാരെ ശിക്ഷിപ്പിക്കുന്നതും, ഒടുവിൽ തുല്യസാമത്ഥ്യത്തോടുകൂടിയ വിശ്വരാജനോടെതിത്തു്, അന്യോന്യം ഹിംസിക്കുന്നതിനു പഠിച്ചപണികൾ പതിനെട്ടും നോക്കി ഒരു നദിക്കരയിൽവച്ചു മല്ലയുദ്ധം ആരംഭിച്ചു ദൈവഗത്യാ രണ്ടുപേരും മരിക്കുന്നതുമാണു് ഇതിലെ കഥാബന്ധം. ഓരോ കേസിലേയും തെളിവുശേഖരിക്കുന്നവിഷയത്തിൽ വീരസിംഹൻ പ്രകടിപ്പിക്കുന്ന യുക്തികളും ബുദ്ധിവിശേഷവും വായനക്കാരെവിസ്മിതചിത്തന്മാരാക്കിചെയ്യുമെന്നുള്ളതിനു സംശയമില്ല. ഇതുപോലെ വായനക്കാക്കു പുതുമയും സന്തോഷവും രസവും ഉണ്ടാക്കുന്ന ഒരു ആഖ്യാനകഥ മലയാളഭാഷയിൽ വേറേയില്ല.

൧. ബാനർജിയുടെ പണം മോഷണം. ൨. വില്ലങ്കപുരിയിലെ കൊലപാതകം. ൩. മോഷ്ടിക്കപ്പെട്ട വജ്രക്കല്ലുകൾ. ൪. നാഗപ്പരാജൻതെരുവിലെ കൊലപാതകം. ൫. മോഷ്ടിക്കപ്പെട്ട മരണപത്രം. ൬. ലോവർപേട്ടയിലെ കൊലപാതകവും സത്വരഎന്ന കുതിരയും. ൭. ചോരശിരോമണി മുത്തുവേലു നാടാരുടെ മോഷണം. എന്നീ ഏഴു കേസുകൾ അത്ഭുതാൽ അത്ഭുതതരമായിട്ടു വീരസിംഹൻ തെളിവുശേഖരിക്കുന്ന യുക്തികൾ വായിച്ചാൽ ആരും ആശ്ചയ്യപരതന്ത്രന്മാരായി തലകമ്പിട്ടുപോകും.

പുസ്തകം ൧-ക്കു് വില അണ ൧൨ മാത്രം.

# ചന്ദ്രവല്ലി

## അല്ലെങ്കിൽ

## അതിഭയങ്കരമായ ഒരു കൊലപാതകം.

ഒരു പുതിയനോവൽ

ഇതു് അത്ഭുതകരമായ പരിണാമഗുപ്തിയോടുകൂടിയ ഒരു വിശേഷപ്പെട്ട നോവലാണു്. ൧൭ വയസ്സുമാത്രം പ്രായമുള്ള ഒരു പെൺകുട്ടി പാതിരാത്രി സമയത്തു പട്ടമലയിലെ കള്ളന്മാരുടെ ഗുഹയിൽ കടന്നു് അവരെ വെടിവച്ചു വീഴ്ത്തി രണ്ടു പ്രഭുകുമാരന്മാരുടെ ജീവനെ രക്ഷിക്കുന്ന വീരകൃത്യം അത്യാശ്ചൎയ്യകരമായിരിക്കും. അതിനു പകവീട്ടാൻ കള്ളന്മാർ പാതിരാത്രിക്കു് സംഘക്കാരുമായിച്ചെന്നു് പെൺകുട്ടിയുടെ വീടു് ചുററിവളഞ്ഞു വാതിൽ വെട്ടിപ്പൊളിക്കുന്നതും അപ്പോൾ പെൺകുട്ടി അകത്തുണ്ടായിരിക്കുമെങ്കിലും ഒരു ഗൂഢതന്ത്രത്താൽ രക്ഷപ്പെടുന്നതും, അതിനേക്കാൾ വിസ്മയജനകമാണു്. അതുപോലെ ഗൂഢചാരികളായ കള്ളന്മാർ ചന്ദ്രവല്ലിയെ കൊല്ലാൻ വിജനസ്ഥലങ്ങളിൽ വച്ചു ആയുധം ഓങ്ങുന്നതും മരിച്ചുപോയെന്നു വായനക്കാർ നിശ്ചയിച്ചു വായിച്ചുവരുമ്പോൾ മരിക്കാതെ രക്ഷപ്പെട്ടതായി ഒടുവിൽ തെളിയുന്നതും മററും എത്രമാത്രം രസമാണെന്നു പറഞ്ഞറിയിക്കാവതല്ല.

വില രൂപ ഒന്നുമാത്രം

# വേലുത്തമ്പിദളവാ.

## ചരിത്രപ്രധാനമായ ഒരു ഒന്നാംതരം നോവൽ.

ഇത്ര ഹൃദ്യമായ ഒരു ഗദ്യകാവ്യം മററില്ല. പുരാതനകാലത്തെ സ്വരാജ്യാഭിമാനികളിലും സ്വതന്ത്രപുരുഷന്മാരിലും രാജ്യതന്ത്രനിപുണന്മാരിലും വീൎയ്യശൌൎയ്യപരാക്രമശാലികളിലും അഗ്രേസരനായിരുന്ന നായർകുലനട്ടനായകം ധീരശ്രീ വേലുത്തമ്പിദളവായുടെ സ്മരണീയങ്ങളായ വിക്രമപ്രക്രമങ്ങളെ കഥാവസ്തുവാക്കി കല്പനകൾമൂലം അവയ്ക്കു തന്മയത്വവും ജീവനും ഓജസ്സും വൎദ്ധിപ്പിച്ചു് സഹൃദയഹൃദയാവൎജ്ജകമായ രീതിയിൽ എഴുതിയിട്ടുള്ള ഈ ആഖ്യായിക വായിക്കാൻതുടങ്ങിയാൽ നിലത്തുവയ്ക്കാത്തതു് അതിശയമാണോ? ദിവാൻ രാജാകേശവദാസനെ അപകടപ്പെടുത്തിയ കഠിനകൃത്യംമൂലം കുപ്രസിദ്ധന്മാരായ ജയന്തൻശങ്കരൻനമ്പൂതിരി, ശങ്കരനാരായണൻചെട്ടി, മാത്തുത്തരകൻ മുതലായ രാജസേവകന്മാരാൽ ദൂഷിതമായിരുന്ന രാജ്യഭരണയന്ത്രം, ആ ദുഷ്ടന്മാൎക്കു കഠിനശിക്ഷകൾ നൽകി അകററി പൂൎവ്വസ്ഥിതിയിൽ ആക്കിയ ആ സ്വരാജ്യാഭിമാനിയുടെ ജീവചരിത്രംപോലെ രസകരവും അത്ഭുതജനകവുമായി മറെറന്താണുള്ളതു്.

തന്റെ അമ്മയുടെ വാക്കുപ്രകാരം കരം കുറച്ചെഴുതിയ പ്രവൃത്തിയിൽ പിള്ളയുടെ വിരൽ ഛേദിച്ച, നിഷ്പക്ഷപാതിയും, നീതിമാനും ആയ ഒരു മന്ത്രിപുംഗവൻ രാജ്യത്തിലെങ്ങും കച്ചേരികൾ സ്ഥാപിച്ചു് ന്യായംനടത്തിയ വിസ്മയനീയങ്ങളും വിനോദകരങ്ങളും വിജ്ഞാനപ്രദങ്ങളും ആയ പല സംഭവങ്ങളേയും ഫലിതമായി പ്രതിപാദിക്കുന്ന ഈ നോവലിൽ ഏതൊരുഭാഗം രസഹീനമായിരിക്കും.

പള്ളാത്തുരുത്തിയാററിൽ സായിപ്പന്മാരെയും മദാമ്മമാരെയും കെട്ടിത്താഴ്ത്തിയതിലും കൊല്ലത്തുവച്ചു തുടങ്ങിയ ൯൮൪-ാമാണ്ടത്തെ ശണ്ഠയിലും മെക്കാളിസായിപ്പുമായിട്ടുള്ള മത്സരത്തിലും, മണ്ണടിയിൽ ക്ഷേത്രത്തിൽവച്ചു് വേലുത്തമ്പിദളവാ ആത്മഹത്യചെയ്യുന്നതിലും മററും കൂടുതൽ പ്രക്ഷോഭജനകവും പരിതാപകരവും, വിസ്മയാവഹവും ഭയങ്കരവുമായ സംഭവങ്ങൾ തിരുവിതാംകൂർ ചരിത്രത്തിൽ മറെറന്താണുള്ളതു്.

പരസ്പരവിദ്വേഷികളും, അഭിമാനികളും വീൎയ്യശൌൎയ്യവാരാന്നിധികളും ആയ പല രാജ്യതന്ത്രകുശലന്മാരുടെയും സ്വരാജ്യാഭിമാനികളുടേയും അൽഭുതകരങ്ങളായ പ്രവൃത്തികളുടെ ചിത്രീകരണംകൊണ്ടു് പരിപൂൎണ്ണരസം വഴിഞ്ഞൊഴുകുന്ന ഈ ആഖ്യായികയെക്കാൾ വായിച്ചുരസിക്കാൻ നല്ലയൊരുനോവൽ മററില്ലാതാണുള്ളതു്.

വേലുത്തമ്പിദളവയുടെ ശ്രദ്ധേയങ്ങളും ഗൌരവതരങ്ങളും പ്രക്ഷോഭജനകങ്ങളും അർത്ഥവത്തുക്കളുമായ പല പരസ്യങ്ങളും എഴുത്തുകളും ഇതിൽ അടങ്ങീട്ടുണ്ട്.

കടലാസ്സിന്റെ വിലക്കൂടുതൽകൊണ്ട് കുറച്ചുപ്രതികൾ മാത്രമേ അച്ചടിച്ചിട്ടുള്ളൂ. ആവശ്യക്കാർ ഉടൻ വാങ്ങിക്കൊള്ളുവിൻ. വില അണ 12 മാത്രം.

## "അറബിക്കഥകൾ."

### ആയുഷ്പര്യന്തം അന്യസഹായംകൂടാതെ രസിക്കാൻ ആഗ്രഹിക്കുന്നവർ അറബിക്കഥ വായിക്കണം.

ഇതു് സരസങ്ങളും സാരസംപൂർണ്ണങ്ങളും ആയ അനവധികഥാരത്നങ്ങളുടെനിക്ഷേപഭൂമിയായ ഒരു വലിയ കഥാഭണ്ഡാഗാരമാണ്. ഇതിലെ കഥകൾ എല്ലാം ഒന്നുപോലെ നവരസസമ്പൂർണ്ണങ്ങൾ. ആപാദചൂഡം ചമൽക്കാരഭരിതമല്ലാത്ത ഒരു കഥയും ഇതിൽ ഇല്ല. ആശ്ചര്യം! ആശ്ചര്യം!! ഇത്രയും ആശ്ചര്യമയമായ കൽപനാശക്തിയും ലോകത്തിൽ ഉണ്ടോ? ഇന്ദ്രജാലക്കാരനെപ്പോലെ ചിരിക്കുന്നവനെ കരയിപ്പിക്കാനും, കരയുന്നവനെ ചിരിപ്പിക്കാനും, രസിക്കാത്തവനെ രസിപ്പിക്കാനും ഭ്രമിക്കാത്തവനെ ഭ്രമിപ്പിക്കാനും, അത്ഭുതപ്പെടാത്തവനെ അതിശയിപ്പിക്കാനും ഒന്നുപോലെ കഴിയുന്നതായ ഒരു കഥാപിഞ്ഛിക ലോകത്തിൽ ഉണ്ടെങ്കിൽ അതു് അറബിക്കഥയല്ലാതെ മറ്റേതാണ്. വിദ്വൽപാമരാന്തം സ്ത്രീപുരുഷഭേദമെന്യേ ആബാലവൃദ്ധം രസിപ്പിക്കാൻ ഇതിനൊരുവിശേഷശക്തിയുള്ളതുകൊണ്ടല്ലേ കഥാകൌതുകികളായ സാഹിത്യരസികന്മാർ ഇംഗ്ലീഷ്, ഫ്രഞ്ച്; ജർമ്മൻ, പോർട്ടുഗീസ്സ്, ലാററിൻ, ഗ്രീക്ക്, മുതലായ പാശ്ചാത്യഭാഷകളിലും പാർഷ്യൻ, ഹിന്തി, ബങ്കാളി, ഗുജരാത്തി, മഹാരാഷ്ട്രം, തെലുങ്ക്, തമിഴ്, മുതലായ പൌരസ്ത്യഭാഷകളിലും ഒന്നുപോലെ തർജ്ജിമചെയ്യുന്നതിനും അനിതരസാധാരണമായ പ്രചുരപ്രചാരം തർജ്ജിമചെയ്ത ഭാഷകളിലെല്ലാം ഇതിനുണ്ടാകുന്നതിനും ഇടയായിട്ടുള്ളതു്. ഇച്ഛാഭംഗംകൂടാതെ എന്നും പുതിയപുതിയകഥകൾ വായിക്കാൻ ആഗ്രഹിക്കുന്നവർക്ക് അറബിക്കഥ ഒരു കല്പവൃക്ഷമാണ്. രസകരമായി സമയംനയിക്കാൻ ആശിക്കുന്നവർ അറബിക്കഥ വരുത്തി വായിച്ചാൽ മതിയാകും. ഏകാന്തത്തിൽ ഇത്ര സന്തോഷംനൽകുന്ന ഒരു ബന്ധു മററില്ല. മലയാളഭാഷയിൽ ഇതിനുമുമ്പിൽ പ്രചരിച്ചിട്ടുള്ള മീനകേതനചരിത്രം അലാവുദീനും അത്ഭുതദീപസ്തംഭവും, നിദ്രാണന്റെ ഭാഗ്യോദയം മുതലായ ചില വിസ്മയാവഹങ്ങളായ കഥകൾ അറബിക്കഥാസമുദ്രത്തിന്റെ ആഴംകുറഞ്ഞ ഭാഗങ്ങളിൽനിന്നും മുങ്ങിയെടുത്ത ചില കഥാമുത്തുകൾ ആണ്. ഞങ്ങൾ അറബിക്കഥാസമുദ്രത്തിൽ മുഴുവൻ മുങ്ങി അതിലുള്ള എല്ലാ കഥാമുത്തുകളും അരിച്ചെടുത്തു ഒന്നാംതരം ഒരു കഥാമുത്തുമാലയാക്കി കൊരുത്തു് ഭാഷാവനിതയുടെ കണ്ഠത്തെ അലംകരിച്ചു് രസികന്മാരായ വായനക്കാരുടെ മുമ്പിൽ അവതരിപ്പിക്കാനാണ് തീർച്ചയാക്കിയിരിക്കുന്നതു്. രസികത്തിടമ്പും അലംകൃതയും പരമാനന്ദപരിപൂർണ്ണയും അത്ഭുതരൂപിണിയും അതിസുന്ദരിയും പ്രശസ്തയുംആയ ഈ ഗദ്യകവിതാകാമിനിയുടെ സാന്നിദ്ധ്യത്താൽ അപഹൃതചിത്തവൃത്തികളാകാത്ത കഥാവായനക്കാർ ഉണ്ടാകുന്നതല്ല. നദീപ്രവാഹംപോലെ നവരസവും ഒഴുകുന്ന ഈ കഥാസരിത്സാഗരത്തിൽ നിമജ്ജനംചെയ്താൽ ആർക്ക് മതിവരും അമ്പമ്പോ! ആനന്ദാതിശയവിസ്മയാവഹങ്ങളായ ഇതിലെ ഓരോ കഥകളും വായിച്ചുതന്നെ രസിക്കണം. പുതുമഴപെയ്യുമ്പോൾ തകരമുളക്കുന്നതുപോലെ ഇപ്പോൾ ഉണ്ടാകാറുള്ള ചില നോവലുകളെയോ കല്പിതകഥകളെയോപോലെ നീരസമായതോ ധാത്രിമാർ പറയുന്ന പഴംകഥകളെപ്പോലെ ശുഷ്കമായതോ അല്ല ഈ അറബിക്കഥ. അനേകം ശതവർഷങ്ങൾക്കുമുൻപിൽ അറബിഭാഷയിൽ ഉണ്ടായ അതിവിചിത്രവും സജ്ജനഹൃദയാവർജ്ജകവും ആനന്ദമയവും രസഭൂഷിതവും ആയ കഥാഭണ്ഡാഗാരമാണ്. ഇതേവരെയും മലയാളം മാത്രം അറിയാവുന്നവർക്ക് ഈ കഥാകുസുമമകരന്ദം മുഴുവൻ ആസ്വദിക്കാൻ സൌകര്യമില്ലാതെ ഇരിക്കുകയായിരുന്നു. ഞങ്ങളുടെ ഈ പ്രസിദ്ധീകരണംകൊണ്ട് മലയാളികളുടെ ആ നിർഭാഗ്യം അവസാനിച്ചു. ധനികന്മാർക്കും ധനഹീനന്മാർക്കും ഒന്നുപോലെ ഞങ്ങളുടെ പ്രയത്നത്തിന്റെ ഫലം സിദ്ധിക്കണമെന്നു വിചാരിച്ചു വില വളരെ ചുരുക്കിവെച്ചിരിക്കുകയാണ്. കടലാസ്സിന്റെ വിലക്കൂടുതലും മററച്ചടിസ്സാമാനങ്ങളുടെ ക്ഷാമവുംനിമിത്തം കുറച്ചുപ്രതികൾ മാത്രമേ അച്ചടിച്ചിട്ടുള്ളൂ.

പരീക്ഷാൎത്ഥം ഇതിൽ ഓരോപുസ്തകം വരുത്തിയാൽ നിങ്ങൾക്ക് ഇതിനുമുമ്പിൽ അനുഭവിച്ചിട്ടില്ലാത്ത ആനന്ദവും രസവും കഥ വായിച്ചനുഭവിക്കാം

| | | | |
|---|---|---|---|
| ഒന്നാംഭാഗം | ഒ-ക്കു വില | അണ | 8 |
| രണ്ടാംഭാഗം | ഒ-ക്കു ടി | ടി | 8 |
| മൂന്നാംഭാഗം | ഒ-ക്കു ടി | ടി | 8 |
| നാലാംഭാഗം | ഒ-ക്കു ടി | ടി | 20 |

ഒ-ം ര-ം മൂ-ം ൪-ം ഭാഗങ്ങൾ അടങ്ങിയ മുഴുവൻ പുസ്തകം ഒ-ക്കു വില രൂപാ 2ക്ക്

## ശ്രീമഹാ ഭക്തവിജയം.

### ഒന്നാംഭാഗം.

ഈശ്വരൻ ഉണ്ടെന്നു വിശ്വസിക്കുകയും ഈശ്വരമഹിമകളെ അറിയണമെന്നാഗ്രഹിക്കുകയും ഈശ്വരനെ പ്രണയപൂൎവ്വം സ്നേഹിച്ചു് ഈശ്വരവിലാസങ്ങളെ അനുഭവിയ്ക്കുകയും ചെയ്യുന്നവൎക്കെല്ലാം ഒന്നുപോലെ നിത്യപാരായണത്തിന്നു അത്യന്തം അത്യാവശ്യമായ ഒരു ഉത്തമഗ്രന്ഥം ഇതല്ലാതെ മറെറതാണ്. ഈ ഗ്രന്ഥം വായിച്ചാൽ നാസ്തികന്മാർപോലും പരമഭക്തന്മാരായി തീൎന്നുപോകും. എല്ലാവേദാന്തതത്വങ്ങളുടെയും ഹൃദയം തുറന്നു് അതിന്റെ പരമരഹസ്യം പരസ്യംചെയ്യുന്ന ജ്ഞാനരാമായണാദി തത്വരത്നങ്ങൾ അടങ്ങിയ ഈ പരിശുദ്ധ ഗ്രന്ഥപാരായണം ജാതിമതഭേദമെന്ന്യെ ആരെയും യഥാൎത്ഥമനുഷ്യരാക്കി തീൎക്കുമെന്നുള്ളതിനു യാതൊരു സംശയവും ഇല്ല.

### ഇതിൽ അടങ്ങിയവിഷയങ്ങൾ.

പണ്ഡരപുരചരിത്രം.
പുണ്ഡരീകഭക്തന്റെ കഥ

#### കബീർദാസചരിത്രം.

1. സുന്നത്തുക്രിയയ്ക്കു് കബീർ വിരോധിച്ചതു്
2. ബ്രാഹ്മണരൂപം ധരിച്ചുവന്ന ഭഗവാനു് കബീർ വസ്ത്രദാനം ചെയ്തതു്.
3. ഭഗവാൻ ഒരു പക്കീരുടെ രൂപമായി വന്നു് കബീൎക്കു് ദർശനം കൊടുത്തതു്.
4. കബീർദാസൻ രാമാനന്ദസ്വാമികളുടെ വേലക്കാരാൽ അടിക്കപ്പെട്ടതു്.
5. കബീർ രാമാനന്ദസ്വാമികളുടെ ആശീൎവ്വാദം ലഭിച്ച അദ്ധ്യായം
6. കബീർ രാമാനന്ദസ്വാമികളോടു ഉപദേശം ലഭിച്ചതു്.
7. കബീർ മഹമ്മദുമതത്തെ ഖണ്ഡിച്ചതു്.
8. കബീർ ഗോരക്ഷനെ ജയിച്ചതു്.
9. കബീറിന്റെ വിവാഹം.
10. കബീർ പശുക്കുട്ടിയെ കൊല്ലാതെ തടുത്തതു്.
11. കബീർ തന്റെ പത്നിയെ കച്ചവടക്കാരനു വിററതു്.
12. കബീറിന്റെ പുത്രനായ കമാൽ തീൎത്ഥയാത്ര പോയതു്.

#### ശ്രീജയദേവചരിത്രം.

1 ജയദേവരുടെ ഉത്ഭവവും വിവാഹവും.
2. ജയദേവരുടെ വിരക്തി.
3. ജയദേവരുടെ കൈകാലുകളെ കള്ളന്മാർ ഛേദിച്ചതു്
4. ജയദേവൻ നാട്ടിൽ വന്നതു്.
5. ജയദേവൻ പത്മാവതിയെ ദൎശിച്ചതു്.
6. കള്ളന്മാർ ഭൂമിപിളൎന്നു് താഴ്ന്നു നരകത്തെ പ്രാപിച്ചതു്.
7. ജയദേവസ്വാമി കള്ളന്മാരെക്കുറിച്ചു പരിതപിച്ചതു്.
8. പത്മാവതിയുടെ മരണം.
9 ജയദേവരുടെ ഭാഗവതത്തെ ഭഗവാൻ ബ്രാഹ്മണരൂപമായി വന്നു ചൊല്ലിക്കേൾപ്പിച്ചതും സ്വന്തരൂപം കാണിച്ചതും.
10. ജയദേവരുടെ അസ്ഥികങ്ങളെ ഗംഗയിൽ ഇട്ടു പരിശോധിച്ചതു്.
11. ബ്രഹ്മോപദേശം.

#### തുളസീദാസചരിത്രം.

1. തുളസീദാസരുടെ ഉത്ഭവം.
2 ഭഗവന്മായയാൽ തുളസീദാസൻ കാമാസക്തനായതു്.
3. തുളസീദാസരുടെ അനുരാഗത്തെ അസ്തമിപ്പിച്ചതു്.

4. തുളസീദാസരുടെ പ്രേമാധിക്യം.
5. തുളസീദാസൻെറ വൈരാഗ്യം.
6. തുളസീദാസനു ഭൂതദർശനം ലഭിച്ചതു്.
7. തുളസീദാസനു ഹനുമാൻ ദർശനം കൊടുത്തതു്.
8. തുളസീദാസനു ശ്രീരാമദർശനം ലഭിച്ചതു്
9. തുളസീദാസനു ജ്ഞാനോപദേശം ലഭിച്ചതു്.
10. ഭഗവാൻ തുളസീദാസൻെറ മഠം കാത്തു നിന്നതു്.
11. തുളസീദാസനെ പരീക്ഷിച്ച അദ്ധ്യായം.
12. ഭഗവാൻ തുളസീദാസൻെറ രൂപത്തിൽ ചെന്നു മരിച്ച ബ്രാഹ്മണനെ ജീവിപ്പിച്ചതു
13. തുളസീദാസൻ അക്ബർബാദുഷാവെ മലിനപ്പെടുത്തിയ അദ്ധ്യായം
14. ഹനുമൽസ്തുതി.
15. തുളസീദാസൻ അക്ബർബാദുഷാവെ അനുഗ്രഹിച്ചതു്.

## നാമദേവർ ചരിത്രം.

1. നാമദേവരുടെ ഉത്ഭവം.
2. നാമദേവർ ഭഗവാനെ ചോറൂട്ടിയതു്.
3. ഭഗവാൻ നാമദേവനെക്കൊണ്ടു വിവാഹം ചെയ്യിച്ചതു്.
4. ഭഗവാൻ ലക്ഷംവരാഹൻ ദാനംചെയ്തതു്.
5. ഭഗവാൻ ഭൃത്യരൂപത്തിൽ വന്നു വേലചെയ്തതു്.
6. നാമദേവൻെറ പുത്രനെ ചൌളകർമ്മവും കണ്ണുവേധനവും നടത്തിയപ്പോൾ ഭഗവാൻ പരിശ കൊണ്ടുപോയതു്.

## ജ്ഞാനേശ്വരചരിത്രം.

1. ജ്ഞാനേശ്വരരുടെ പിതാവായ വിഡോഭാവൻെറ യാത്ര.
2. വിഡോഭാവൻ സന്യസിച്ചതു്.
3. വിഡോഭാവൻെറ ജ്ഞാനോപദേശസിദ്ധി.
4. വിഡോഭാവൻെറ ഗൃഹസ്ഥാശ്രമം.
5. മുമ്മൂർത്തികളും ആദിശക്തിയും അവതരിച്ചതു്.
6. വിഡോഭാവൻ സംസാരനിവൃത്തിക്കു് പരബ്രഹ്മത്തെ സ്തുതിച്ചതു്.
7. ജ്ഞാനേശ്വരൻ ബ്രാഹ്മണരെ അപമാനിച്ചതും ഐശ്വര്യം ലഭിച്ചതും.
8. ജ്ഞാനേശ്വരൻ പിതാവിനെ നാട്ടിൽ കൊണ്ടുപോയതു്.
9. ശംകരനാരായണസ്തുതി.
10. വിഡോഭാവൻ എരുമക്കുട്ടിയെ കൊണ്ടു വേദത്തെ വ്യാഖ്യാനിപ്പിച്ചതു്.

## കുചേലചരിത്രം.

1. കുചേലൻ ദ്വാരകാപുരിയെ ദർശിച്ചതു്.
2. കുചേലൻ ഐശ്വര്യം സിദ്ധിച്ചു പരമപദം അടഞ്ഞതു്.

പുസ്തകം ഒന്നിനു വില ൧-൹ ൨-ണ മാത്രം.

# ശ്രീമഹാഭക്തവിജയം

## രണ്ടാംഭാഗം (ഗദ്യപദ്യമിശ്രം.)

ഒന്നാംഭാഗത്തിൽ മുഴുവനാക്കാതെവിട്ടിട്ടുള്ള ജയദേവർ, കബീർദാസർ, തുളസീദാസർ, നാമദേവർ, ജ്ഞാനേശ്വരർ ഈ ഭക്തോത്തമന്മാരുടെ ചരിത്രശേഷം സവിശേഷം ഇതിൽ അടങ്ങിയിരിക്കുന്നു. കൂടാതെ,

൧. ശക്കുഭായി എന്ന പെൺകുട്ടിയുടെ ചരിത്രം—(൭-ാമത്തെ വയസ്സിൽ ശക്കുഭായി മായാബ്രാഹ്മണരൂപനായ ഭഗവാനെക്കണ്ടു മന്ത്രോപദേശം വാങ്ങുന്നതും, വിവാഹത്തിനു വിസമ്മതിച്ചു മാതാപിതാക്കളോടു വേദാന്തസാരങ്ങളടങ്ങിയ തത്വങ്ങളെ പ്രതിപാദിക്കുന്നതും മററും ഭക്തിരസസന്ദായകമായിരിക്കും.)

൨. പുരന്ദരദാസചരിത്രം—(അനവധി ഉപാഖ്യാനങ്ങളും വേദാന്തസാരങ്ങളടങ്ങിയ സ്തോത്രങ്ങളും ഈ ചരിത്രത്തിൽ ഇടകലർന്നിരിക്കുന്നു. ഭഗവാൻ പുരന്ദരദാസക്കുവേണ്ടി ഭൃത്യവേഷം ധരിച്ചു നൈ കൊണ്ടുവരുന്നതും മററും വളരെ വിശേഷമായിരിക്കും.)

൩. ഗോരാഗുംഹർ—(പ്രമാദത്താൽ ഗോരാഗുംഹർ ചവിട്ടിക്കൊന്ന പുത്രനെ ഭഗവാൻ ജീവിപ്പിക്കുന്നതും, വെട്ടിയ സ്വന്തം കൈകളെ മുളപ്പിക്കുന്നതും മററും ഭക്തിയേയും ആനന്ദാശ്ചര്യങ്ങളെയും ഉണ്ടാക്കും.)

൪. ശ്രീഭദ്രാചലരാമദാസർ—(ഭദ്രാചലത്തിൻെറ പൂർവ്വചരിത്രം രാമദാസരിൽനിന്നും

ദാനീഷാവിനു ചെല്ലേണ്ട എട്ടുലക്ഷം വരാഹൻ ഭഗവാൻ മായാരൂപം ധരിച്ചു കൊണ്ടുപോയി കൊടുക്കുന്നതു്, രാമദാസരെ ദണ്ഡിക്കാൻ ദാനീഷാ ചെയ്യുന്ന പ്രയത്നങ്ങൾ വിഫലീഭവിക്കുന്നതു്. ഒടുവിൽ ദാനീഷാ അദ്ദേഹത്തിൻെറ പാദങ്ങളിൽ അഭയംവീഴുന്നതു്. ഇത്യാദി ഈ ചരിത്രത്തിൽ അടങ്ങിയിരിക്കുന്നു.

൭. പെരിയദാസർ—(തഞ്ചാവൂർരാജാവും പെരിയദാസരുമായുള്ള വാദങ്ങൾ ദാസരെ ശിക്ഷിക്കാൻ തുടങ്ങിയ രാജാവു് അതിലേക്കു ശക്തനാകാതെ ലജ്ജിക്കുന്നതു്. ഭഗവാൻ രാജാവിനെ ശിക്ഷിക്കുന്നതു്. ഇത്യാദി അടങ്ങിയിരിക്കുന്നു)

൮. ദുർഗ്ഗാരാമർ—(ദുർഗ്ഗാരാമരുടെ വൈരാഗ്യം പത്നിക്കു ജ്ഞാനോപദേശം ചെയ്യുന്നതു്. ഭഗവാൻ ദുർഗ്ഗാരാമരെ അനുഗ്രഹിക്കുന്നതു്. ദുർഗ്ഗാരാമരെ പലരൂപത്തിലും വന്നു ഭഗവാൻ പരീക്ഷിക്കുന്നതു്. ദുർഗ്ഗാരാമരുടെ വൈകുണ്ഠപ്രാപ്തി മുതലായവ ഈ ചരിത്രത്തിൽ അടങ്ങിയിരിക്കുന്നു)

൯. ഏകനാഥസ്വാമി—(ഗുരുനാഥനായ ജനാർദ്ദനപണ്ഡിതർ, ഏകനാഥനെ ഒരു കൌശലത്തിൽ ജ്ഞാനമാർഗം ബോധിപ്പിക്കുന്നതും പണ്ഡിതരുടെ ഗുരുവായ ദത്താത്രേയനെ ദർശിപ്പിക്കുന്നതും അവിടെവച്ചു നടത്തുന്ന ചില പരീക്ഷകളും മററും ബഹുവിശേഷമായിരിക്കും.)

൧൦. നരസിംഹമേധാ—(ബാലനായ നരസിംഹമേധാവു് കാട്ടിലുള്ള ഒരു ശിവൻകോവിലിൽ യദൃച്ഛയാ കടന്നിരുന്നു ഭജിക്കുമ്പോൾ ശിവൻ പ്രത്യക്ഷനായി കൂട്ടിക്കൊണ്ടു വൃന്ദാവനത്തിൽ പോയി ശ്രീകൃഷ്ണൻെറ രാസക്രീഡ കാണിക്കുന്നതും മററും ഭക്തിരസപ്രസന്നമായിരിക്കും)

൧൧. ശോകാമേളർ—(പറയനായ ശോകാമേളരെ ബ്രാഹ്മണർ അമ്പലംതീണ്ടാതെ അകററാൻ ശ്രമിക്കുന്നതും. ഭഗവാൻ, അദ്ദേഹത്തെ (ശോകാമേളരെ) ശ്രീകോവിലിനുള്ളിൽ കൊണ്ടുപോയി സംഭാഷണംചെയ്തു ജാതിഭേദത്തിൻെറ തുച്ഛതയെ പ്രത്യക്ഷപ്പെടുത്തി ബ്രാഹ്മണരെ ലജ്ജിപ്പിക്കുന്നതും ഭഗവാൻ ശോകാമേളരോടൊരുമിച്ചിരുന്നു് ഭക്ഷണംകഴിക്കുന്നതും മററും അത്ഭുതജനകമായിരിക്കും.)

൧൨. മീരാഭായി—(മീരാഭായി ഒരു രാജകന്യകയാകുന്നു് ബാല്യത്തിലേ ശ്രീകൃഷ്ണഭഗവാനിൽ ഭക്തിയുള്ളവളായിഭവിക്കയും, ഭഗവാൻതന്നെ ഭർത്താവാകണമെന്നു കരുതി ഭജിക്കയും, പല പല അത്ഭുതകർമ്മങ്ങളാൽ രാജാവിനെയും ലോകരെയും വിസ്മയിപ്പിക്കയും ചെയ്തുവന്നു. ഒടുവിൽ സായൂജ്യത്തെ പ്രാപിക്കയും ചെയ്യും)

൧൩. ദാമാജിപണ്ഡിതർ—(രാജകീയധനത്തെ ദാമാജിപണ്ഡിതർ, ദരിദ്രന്മാർക്കായി ദാനംചെയ്യുന്നതും, അതുസംബന്ധിച്ചുപലപലഅത്ഭുതസംഭവങ്ങളുണ്ടാകുന്നതും, ഒടുവിൽ ഭഗവാൻ ആ ദ്രവ്യത്തെ മുഴുവൻ രാജാവിനുകൊടുത്തു പണ്ഡിതരെ ബന്ധനത്തിൽനിന്നു മോചിക്കുന്നതും.)

൧൪. ഭോസലബാബാ—(രുക്മാംഗദനെപ്പോലെ ഏകാദശീവ്രതംമുടങ്ങാതെ അനുഷ്ഠിച്ചുവന്ന, ഭോസലബാബാ, ഒരു ദ്വാദശിനാളിൽ ബ്രാഹ്മണഭോജനത്തിനും ദക്ഷിണയ്ക്കും വഴിപാടിനുംകൂടി ന-ചക്രം കൈയ്യിലുണ്ടായിരുന്നതുകൊണ്ടു്, എന്താണുവേണ്ടതെന്നു വിഷമിച്ചുനില്ക്കുമ്പോൾ, ഭഗവാൻ മായാബ്രാഹ്മണനായിവന്നു്, സൽക്കാരം സ്വീകരിക്കുന്നതും, ദാനത്തിൻെറ മഹിമയെ ദൃഷ്ടാന്തപ്പെടുത്തി കാണിച്ചുകൊടുക്കുന്നതും മററും അത്യത്ഭുതജനകമായിരിക്കും)

എന്നീ മഹാത്മാക്കളുടെ പുണ്യചരിത്രങ്ങളും അടങ്ങിയിരിക്കുന്നു. വർണ്ണാശ്രമാചാരവിധികളുടെയും ധർമ്മാധർമ്മങ്ങളുടെയും ജീവാത്മപരമാത്മാക്കളുടെയും മററും ഭേദത്തെ കാണിക്കുന്ന ധർമ്മശാസ്ത്ര വേദാന്തസാരതത്വങ്ങൾ ആകെ സംഗ്രഹമായവിധത്തിൽ ഇതിൽ അവിടവിടെ പ്രതിപാദിച്ചിട്ടുള്ളതുകൂടാതെ കിളിപ്പാട്ടായും ശ്ലോകങ്ങളായും മററും ഓരോ ചരിത്രത്തിലും അനവധി സ്തോത്രകീർത്തനങ്ങളും അടങ്ങിട്ടുണ്ടു്.

വില രൂപാ ൧. അണ ൪.

## ആയിരത്തൊന്നുദിവസം പകൽ പറഞ്ഞ

### ആപാദചൂഡം അതിവിനോദകരമായ

# പാരസീകകഥകൾ.

(ഒരു പുതിയ കഥാരത്നമാല)

വിലമതിക്കാൻ പാടില്ലാത്ത വിജ്ഞേയതരങ്ങളായ ഇതിലെ ശൃംഗാരാത്ഭുതഭൂയിഷ്ഠങ്ങളായ ഓരോ വിനോദകഥകളും വായിക്കുമ്പോൾ അടുത്തകഥയിൽ ആഗ്രഹം ജനിക്കാത്തവർ മനുഷ്യരിൽ ഉണ്ടാവുകയില്ല. സർവോപരി എല്ലാരസങ്ങളും നിറഞ്ഞ ഇതിലെ ഓരോ കഥകളുടേയും കല്പനാവൈചിത്ര്യം, അത്യന്തം ആശ്ചര്യകരമാണ്. കഥാഘടനയിൽ പരമരസികന്മാരായ പാരസീകവിദ്വന്മണികളുടെ അന്യാദൃശമായ മനോധർമ്മം ഇതിനുമുമ്പ് മലയാളികൾക്ക് അനുഭവിക്കാൻ സംഗതിയാകാഞ്ഞതു് നിർഭാഗ്യത്തിലും മഹാനിർഭാഗ്യമായിപ്പോയെന്നു ഏതൊരു സാഹിത്യരസികനും തലകുലുക്കി സമ്മതിക്കും. കഥവായിക്കുന്നതു് അറിവും രസവും ഉണ്ടാകാനാണെന്നു സമ്മതിക്കുന്നവർ ആരും ഈ പുസ്തകം വായിക്കാൻ തുടങ്ങിയാൽ അഞ്ഞൂറുപേജുള്ള മുഴുവൻപുസ്തകവും വായിക്കാതെ നിലത്തുവയ്ക്കുകയില്ല. പ്രശംസനീയങ്ങളായ കഥാവസ്തുക്കളും സ്വാഭാവികവർണ്ണനാവൈചിത്ര്യങ്ങളും നൈസർഗ്ഗികമായ സംഭാഷണമാധുരികളും മററുംകൊണ്ടു് ലോകോത്തരമാഹാത്മ്യത്തോടുകൂടിയ ഈ കഥയാണ് സ്ത്രീപുരുഷന്മാർ ഒന്നിച്ചിരുന്നു വായിച്ചുരസിക്കേണ്ടതു്. സ്വപ്നംമൂലം പുരുഷന്മാരെ വിശ്വസിക്കാൻ പാടില്ലെന്നുനിശ്ചയിച്ചു് വിവാഹത്തിൽനിന്നും പിന്മാറിയ ഒരു അതിവിദഗ്ദ്ധയും സുന്ദരിയുമായ രാജകുമാരിയെ വിവാഹത്തിൽ അകപ്പെടുത്താൻവേണ്ടി ആയിരത്തൊന്നുദിവസം പകൽ പറഞ്ഞു കേൾപ്പിച്ചു വിവാഹത്തിൽ അകപ്പെടുത്തിയ ഈ കഥ എത്രമാത്രം രസകരമായിരിക്കുമെന്നു ഞങ്ങൾ പ്രത്യേകം പറയണമെന്നു വിചാരിക്കുന്നില്ല. ഇതു് വായിക്കേണ്ട ഒരു കഥയാണെന്നു വായനക്കാർക്കു ഊഹിച്ചാൽ ബോദ്ധ്യമാകുമെന്നുവിചാരിച്ചു ചുരുക്കുന്നു.

പുസ്തകം ൧-ക്കു് വില രൂപ ൧ അണ ൪.

റി. എൻ. നാണുപിള്ള ആശാൻ അവർകൾ എഴുതിയ

* ശ്രീമഹാഭാരതം കേരളഭാഷാഗദ്യം

൩-ം ൫-ം ൯-ം ൧൦-ം വാല്യങ്ങൾ.

ഹിന്ദുമതതത്വഭണ്ഡാഗാരവും ധർമ്മശാസ്ത്രസംകേതസ്ഥാനവും ആർഷങ്ങളായ ജ്ഞാനതത്വങ്ങളുടെ നിക്ഷേപഭൂമിയും വിവിധവിഷയങ്ങൾ അടങ്ങിയ അനവധി ഗ്രന്ഥങ്ങളോടുകൂടിയ ഒരു വായനശാലയെക്കാൾ മഹാജനങ്ങൾക്കുപകാരപ്പെടുന്നതും രാജധർമ്മം, സ്ത്രീധർമ്മം, മോക്ഷധർമ്മം, ദാനധർമ്മം, വർണ്ണധർമ്മം, ആശ്രമധർമ്മം മുതലായ എല്ലാ ധർമ്മങ്ങളും, നീതികളും ഉപായങ്ങളും, വിദ്യകളും, സന്ധ്യാദിഗുണസാമഗ്രികളും എന്നുവേണ്ട ജാതിമതഭേദമെന്യേ വിദ്വൽപാമരാന്തം അറിഞ്ഞിരിക്കേണ്ട സകലവിഷയങ്ങളും ഒന്നുപോലെ അടങ്ങിയതും ഒരുലക്ഷത്തി ഇരുപത്തയ്യായിരം ശ്ലോകത്തിൽ ശ്രീവ്യാസമഹർഷിയാൽ സംസ്കൃതഭാഷയിൽ പ്രണീതവും ആയ ഈ ഇതിഹാസരത്നമാലികയുടെ നടുനായകക്കല്ലുകളായ

### ശാന്തി അനുശാസനികപർവ്വങ്ങൾ

അടങ്ങിയ ൯-ംവാല്യം ൧-ക്കു വില അണ 16

അശ്വമേധികംമുതൽ സ്വർഗ്ഗാരോഹണംവരെയുള്ള പഞ്ചപർവങ്ങൾ അടങ്ങിയ

൧൦-ാം വാല്യം

ഗ്രാഹ്യങ്ങളും ത്യാജ്യങ്ങളുംആയ അനവധി തത്വങ്ങളും ധർമ്മങ്ങളും ചരിത്രങ്ങളും അടങ്ങിയിട്ടുള്ള ഈ വാല്യത്തിലെ സിദ്ധോപദേശം, കൃഷ്ണോദങ്കസംവാദം, പരീക്ഷിത്തി

ന്റെ ജനനം, അൎജ്ജുനന്റെ ദിഗ്വിജയം, അൎജ്ജുനബഭ്രുവാഹനയുദ്ധം, അൎജ്ജുനനെ ബഭ്രുവാഹനൻ കൊല്ലുകയും ജീവിപ്പിക്കുകയും ചെയ്യുന്നതു്, അശ്വമേധയാഗം നകുലോപാഖ്യാനം, ധൃതരാഷ്ട്രാദികളുടെ വനയാത്ര, സ്വൎഗ്ഗദർശനം, നരകദർശനം മുതലായ ചില ഭാഗങ്ങൾ പ്രത്യേകിച്ചും, വായനക്കാൎക്കു ഇതിൽപ്പരമില്ലാത്ത സന്തോഷത്തേയും അൽഭുതത്തേയും ഉണ്ടാക്കുന്നവയാണു്. പുസ്തകം ൧-ക്ക വില അണ 12

* ആരണ്യപൎവ്വം അടങ്ങിയ ൩-ാം വാല്യം

പാണ്ഡവന്മാരുടെ വനവാസകാലത്തിലെ സകലകഥകളേയും വിശദമായി വിവരിക്കുന്ന ഈ അതിദീൎഘമായ പൎവ്വത്തിൽ അനവധി വിചിത്രങ്ങളായ ഇതിഹാസങ്ങളും ധൎമ്മങ്ങളും അടങ്ങിയിട്ടുള്ളതുകൂടാതെ, നളോപാഖ്യാനം ശ്രീരാമോപാഖ്യാനം മുതലായ പല ഉപാഖ്യാനങ്ങളും, സരസങ്ങളായ അനവധി നീതികഥകളും പ്രളയവൎണ്ണന വ്യാധഗീത മുതലായ രഹസ്യവിഷയങ്ങളും അടങ്ങീട്ടുണ്ടു്. പുസ്തകം ൧-ക്ക വില അണ 16

സൎവ്വോപനിഷൽ സാരസൎവ്വസ്വമായ ഭഗവൽഗീതയോടുകൂടിയ ഭീഷ്മപൎവ്വം അടങ്ങിയ അഞ്ചാം വാല്യം

ഭഗവൽഗീതയുടെ പരമരഹസ്യം എന്താണെന്നറിയണമെന്നുള്ളവൎക്കു്, എല്ലാ ഭാഷ്യങ്ങളുടേയും മൎമ്മം മനസ്സിലാക്കി സരസലളിതമായ ഭാഷയിൽ എഴുതിയിട്ടുള്ള ഈ പുസ്തകംപോലെ മറെറാരുപുസ്തകങ്ങളും ഉപകാരപ്പെടുന്നതല്ല. പുസ്തകം ൧-ക്ക വില അണ 16

* **രസാലരാജൻകഥ.**

ബാലവിദ്യാൎത്ഥികൾക്കു കഥാവായനയിൽ അഭിരുചിയുണ്ടാക്കുന്ന ഹൃദ്യമായ ഒരു ഗദ്യപുസ്തകം ൧-ക്ക വില അണ 2

* **പുഷ്പവേണി.**

വിക്രമാദിത്യൻകഥ, മദനകാമരാജൻകഥ ഇവയിലെ കഥകളെക്കാളും അത്യന്തം രസകരങ്ങളായ ൩൫-മനോഹരകഥകൾ അടങ്ങിയ ഈ കഥാമാല വായനക്കാരെ സമയോചിതംപോലെ ആനന്ദാൽഭുതാതിശയവിഷാദാമോദങ്ങളിൽ ലയിപ്പിക്കുമെന്നുള്ളതു് പുസ്തകം വായിച്ചുനോക്കുമ്പോൾ ആൎക്കും അനുഭവമാകുന്നതാണു്.

പുസ്തകം ൧-ക്ക വില അണ 5

മഹാഭാരതപരിഭാഷകനായ ററി. എൻ. നാണുപിള്ള ആശാൻ ലളിതമായ ഭാഷയിൽ തൎജ്ജിമചെയ്തിട്ടുള്ള

ഭക്തകല്പരസായനമായ

## ശ്രീഹാലാസ്യമാഹാത്മ്യം

കേരളഭാഷാഗദ്യം — മൂലസ്തോത്രങ്ങളോടുകൂടിയതു്.

---

പുരുഷലക്ഷണം, സ്ത്രീലക്ഷണം, രത്നലക്ഷണം, അശ്വലക്ഷണം മുതലായ ശാസ്ത്രവിഷയങ്ങൾ വേദവാക്യസദൃശങ്ങളും സാരതരങ്ങളുമായ അനവധി സ്തുതികൾ മുതലായി പല ശ്രവണപഠനാൎഹങ്ങളായ വിഷയങ്ങൾ അടങ്ങിയതും, ഭക്തകല്പരസായനവും ആയ ഈ ദിവ്യമാഹാത്മ്യഗ്രന്ഥം, ആനന്ദവനമായ ശ്രീകാശിയിൽവച്ചു്, അഗസ്ത്യമഹൎഷി വസിഷ്ഠാദിമഹൎഷികൾക്കുപദേശിച്ചുകൊടുത്തതിനെ കൈലാസപൎവ്വതത്തിലെ ശിവതീൎത്ഥക്കരയിൽ നിൎമ്മിച്ചിട്ടുള്ള രത്നകുട്ടിമത്തിൽ തപോവൃത്തിയിൽ ഇരിക്കുന്ന സൂതൻ, ശംഭുഭക്തൻ തുടങ്ങിയവരെ കേൾപ്പിക്കുന്നതായിട്ടാണു്.

ഇതിൽ വിവരിക്കുന്നതു് ഹിമവൽസേതുപൎയ്യന്തമുള്ള എല്ലാ പുണ്യക്ഷേത്രങ്ങളിലും പുണ്യതീൎത്ഥങ്ങളിലുംവച്ചു് അത്യന്തം ശ്രേഷ്ഠമായതും ശ്രീഹാലാസ്യം എന്ന പേരോടുകൂടിയി

തും ആയ മധുരയിലെ മീനാക്ഷീസുന്ദരേശ്വരക്ഷേത്രത്തിന്റെയും ഹേമപത്മിനീതീർത്ഥത്തിന്റെയും അപാരമാഹാത്മ്യങ്ങളെയും ഭക്തവത്സലനും കരുണാവരുണാലയനും ലീലാവിനോദിയും മായാമയനുമായ ശ്രീപരമേശ്വരൻ തന്റെ ഭക്തന്മാരെ രക്ഷിക്കുന്നതിനായി എടുത്തിട്ടുള്ള അതിപാവനങ്ങളും രസകരങ്ങളും ഭക്തിപ്രധാനങ്ങളും ആയ അറുപത്തിനാലു ലീലകളേയും സംബന്ധിച്ചാകുന്നു.

## ഇതിൽ അടങ്ങിയിട്ടുള്ള വിഷയങ്ങൾ.



൬൪-ലീലകൾ അടങ്ങിയ മുഴുവൻപുസ്തകം

൧-ാംതരം രൂ ൧. ണ വ.

മ രാ രാ പി. കൃഷ്ണപിള്ള അവർകളാൽ എഴുതപ്പെട്ട

* **കീർത്തികേസരി.**

അനേകം സാരമേറിയ വിഷയങ്ങളെക്കുറിച്ചുള്ള ഒരു പുതിയ കഥ.

കീർത്തികേസരിയായ കഥാനായകൻ തന്നത്താനെ പറഞ്ഞു വായനക്കാരെ കേൾപ്പിക്കുന്നതായിട്ടാണ്. ഈ കഥയെ തനിച്ചിരുന്നു വായിക്കുമ്പോൾ പലജനങ്ങൾകേട്ടു രസിക്കുന്നതായും വായനക്കാൎക്ക ആഹ്ലാദത്തെ ഉണ്ടാക്കുന്നതായും തോന്നാമെങ്കിൽ ഒന്നിലധികം ആളുകളോ സ്ത്രീപുരുഷന്മാരോ കൂടിയിരുന്നു വായിക്കുന്നതായാൽ എന്തുമാത്രം ആശ്ചൎയ്യത്തേയും രസത്തേയും കൊടുക്കുമെന്നുള്ളതു വായനക്കാർതന്നെ ഊഹിച്ചുകൊള്ളുമല്ലോ. ഇതിന്റെ ചുരുക്കമായ വിവരണത്തെ ഇവിടെ പറയാൻ ഭാവിച്ചാൽ ഈ പുസ്തകവിവരപ്പട്ടികയുടെ മുഴുവൻ സ്ഥലംകൂടി പോരാതെ വന്നേക്കുമെന്നുവിചാരിച്ചു ഓരോ അദ്ധ്യായത്തിലും അടങ്ങീട്ടുള്ള വിഷയങ്ങളെ മാത്രം അറിവാനായി താഴെ ചേൎക്കുന്നു.

൧. പ്രാരംഭം.
൨. കീർത്തികേസരിയുടെ ബാലവിനോദം
൩. കീർത്തികേസരിയുടെ മാതുലനായ ധനകേസരിയും തൽപുത്രിയായ ജ്ഞാനസുന്ദരിയും.
൪. കീർത്തികേസരിയുടെ മാതാവു കന്യകയായിരുന്നപ്പോൾ നടന്നകഥ. ഉത്തമഭാഗനേയൻ.
൫. ആദിത്യകാന്തചരിത്രം.
൬. അനാഥനായ ബാലനു മാതാപിതാക്കന്മാരെ കിട്ടിയതു്. ചന്ദ്രശേഖരച്ചെട്ടിയുടെ ചരിത്രം. ഒരു ദുഷ്ടസഹോദരൻ.
൭. ജ്യോതിഷഭ്രമം ഭ്രമിച്ചവൻ കാണുന്നതെല്ലാം ഭ്രമം. ജ്ഞാനസുന്ദരിക്കു സംഭവിച്ച പ്രാണാപായനിവൃത്തി.
൮. കല്പകവല്ലിയുടെ കഥ
൯. ഇഹപരലോകങ്ങളെ സംബന്ധിച്ച കടങ്കഥയും അതിന്റെസാരവും. പുത്രിയേയും ജാമാതാവിനേയും വിശ്വസിച്ചതിനാൽ സംഭവിച്ച അപകടം.
൧൦. ഈശ്വരന്റെ സ്ഥിതി. ഞങ്ങളുടെ വിദ്യാഭ്യാസവിഷയത്തിൽ ഉണ്ടായ ദുൎഗ്ഗതി
൧൧. നവഗ്രഹങ്ങളുടെ കഥ.
൧൨. വിവാഹാലോചന; ബന്ധുസംവാദം, ഗൂഢലേഖനം.
൧൩. യാദൃച്ഛികവിവാഹം.
൧൪. ജ്ഞാനസുന്ദരിയെ ചോരണംചെയ്തതും ചോരനു സംഭവിച്ച അപായവും.
൧൫. ജ്ഞാനസുന്ദരിയെ മോഷ്ടിച്ച ആളുകളുടെ ചരിത്രം.
൧൬. യതികന്യകയുടെ ചരിത്രം. ഭൎത്തൃമാതാവിന്റേയും ഭൎത്തൃസഹോദരിയുടേയും ക്രൂരത.
൧൭. അപരാധാരോപണവും അതിൽനിന്നു മോചനവും ഒരു വിശേഷസമാഗമം.
൧൮. യതികന്യകയുടെ അനന്തരാവസ്ഥ.
൧൯. കീർത്തികേസരിയുടെ വിവാഹോത്സവം. സൽഗുണവതിയെന്ന കന്യകയുടെ കഥ. മൂഢഭക്തി.

രണ്ടാം ഭാഗം.

൨൦ സ്ത്രീകൾക്കു മുഖശോഭയേക്കാൾ സൽഗുണമാണ് സൌന്ദൎയ്യമായിട്ടുള്ളതു്. ദുൎഗ്ഗുണസ്ത്രീകളും സൽഗുണസ്ത്രീകളും ൨൧ ദുഷ്ടരെ ശിഷ്ടരാക്കേണ്ടവിധം വരുതികേൾക്കാത്ത പതിയെ അടക്കുന്നവിധം ൨൨ ഗർഭത്തിലിരിക്കുന്ന കുട്ടിയെക്കുറിച്ചുള്ള അവകാശതൎക്കം ൨൩ കീർത്തികേസരിയുടെ ദേശയാത്ര. പിരിഞ്ഞവർ യോജിച്ചതു്. രണ്ടുഭാൎയ്യയെ സ്വീകരിച്ചവന്റെ കഷ്ടത ൨൪ ചോരഭയം കള്ളന്മാൎക്കും സ്വജനങ്ങൾക്കും ഉണ്ടായ യുദ്ധം നവകോടിധനികന്റെ ചരിത്രം ൨൫ വ്യാജപ്പുലി കാണിക്കാത്തവിരുന്നുയാത്രാവസാനം ൨൬ മാതാപിതാക്കന്മാർ ചെയ്ത ഉപകാരം. സത്തുക്കളായ ബാലകന്മാരുടെ കഥ ൨൭ പൊട്ടന്ന

൧൭ ഒരു ആഗമനം ൧൮ സഹോദരന്മാരായ രണ്ടുകുട്ടികളുടെ ഗുണപ്രവൃത്തിയും ദോഷപ്രവൃത്തിയും ൧൯ പഠിച്ചശേഷം ൨൦ ചന്ദ്രശേഖരച്ചെട്ടിക്ക് ആദിത്യകാന്തൻ സ്വന്തപുത്രനാണോ അല്ലയോ എന്നുള്ള വിചാരണ ൨൧ ആദിത്യകാന്തന്റെ വിവാഹവും മുഹൂർത്തസമയം താലികെട്ടുന്നതിനു മറന്നുപോയതും ൨൨ രാത്രിയിൽ മോഷ്ടിച്ചവൻ പകൽ മോഷ്ടിക്കുന്നവരെ വെളിപ്പെടുത്തിയത് ൨൩ സ്വർണ്ണകാന്തിയുടെ ചരിത്രം ജ്യേഷ്ഠത്തിയുടെ മകളോടു അനുജത്തിചെയ്ത ദ്രോഹം. കപടവിവാഹം ൨൪ നായാട്ടുകാണ്മാൻപോയി അപകടത്തിൽ അകപ്പെട്ടതും നീതിയില്ലാത്ത വഴക്കുകളും ൨൫ പോലീസുകാരുടെ ദുർമ്മാർഗ്ഗം ന്യായപുരത്തിലെ വൃത്താന്തം ൨൬ ന്യായാധിപതിയെ മാററി രാജാവിനെ നിയമിച്ചതും ജ്ഞാനസുന്ദരി പുരുഷവേഷം ധരിച്ച് രാജ്യഭാരം വഹിച്ചതും ൨൭ ജ്ഞാനസുന്ദരി തന്റെ വാസ്തവത്തെ വെളിപ്പെടുത്തിയതു ൨൮ രാജാവു പ്രജകൾക്കുവേണ്ടി ചെയ്ത ഗുണങ്ങൾ ഉദ്യോഗവിക്ഷേപം ൨൯ ഉപരാജനിയമനം ദേശപരിപാലനം ഉദ്യോഗപരിഷ്കാരം ൩൦ രാജഭക്തി അന്യായപഞ്ചകം ൩൧ ന്യായവാദികൾ ൩൨ സ്വദേശഭാഷാഭിവൃദ്ധി തമിഴിന്റെ മഹത്വം ൩൩ ഉദ്യോഗരമ്യത വിദ്വാന്മാർക്കു ഗുണവൃദ്ധി ൩൪ സ്ത്രീകളെ സ്ത്രീകൾ നന്നാക്കുന്നതു് രാജപരമ്പരബാദ്ധ്യത ൩൫ രാജത്വപരിത്യാഗം മാതാപിതാക്കന്മാരെ സംബന്ധിച്ച വിചാരം ആനന്ദവല്ലിയുടെ പട്ടാഭിഷേകം ൩൬ സ്വദേശത്തേക്കുള്ള യാത്ര, ദുഃഖപ്പെടുന്നവർ ഒടുവിൽ സുഖം അനുഭവിക്കും

പുസ്തകം ൧-ക്കു വില ണ ൧ർ.

## ❋ രജനി.

അല്ലെങ്കിൽ

### ജന്മാന്ധയുടെ അനുരാഗരഹസ്യം.

ബങ്കിമചന്ദ്രചതോപാദ്ധ്യായന്റെ മൂലകൃതിയിൽനിന്നു ടി. വി. ശ്രീനിവാസ ശാസ്ത്രികൾ മലയാളത്തിൽ തർജ്ജമചെയ്ത രസകരമായ

### ഒരു നോവൽ.

ഇതിലെ കഥാനായികയായ രജനി ജനനാൽ പ്രകൃതി ഗൂഢപെട്ടകുണ്ണി. കഥാരംഭത്തിൽ ദരിദ്രനായ ഒരുപൂക്കാരന്റെ മകളായിട്ടാണ് കവി നമ്മെ രജനിയുമായി പരിചയപ്പെടുത്തുന്നതു്. ജന്മാന്ധയായ അവൾക്ക്, യുവാവായ ശചീന്ദ്രനിൽ അനുരാഗവും പ്രബുദ്ധനായ അദ്ദേഹത്തിനു അവളിൽ കരുണയും എത്ര രസകരമായി ഉണ്ടാക്കി അവയ്ക്കൊരു കോട്ടവുംകൂടാതെ മന്മസ്പൃക്കായ സാമുദായികനടപടികളിൽകൂടി കഥയെ നീട്ടി രസാവഹമാക്കിയിരിക്കുന്ന രജനിയുമായി നാം ആദ്യം പരിചയിക്കുമ്പോൾ, അവളുടെ ദയനീയാവസ്ഥയിൽ നമുക്കുണ്ടാകുന്ന അനുകമ്പയോ. കഥാമദ്ധ്യത്തിൽ, ഗോപാലബാബുവുമായിട്ടുള്ള വിവാഹത്തിൽനിന്നു തെററിപ്പിഴയ്ക്കാനുള്ള ഉദ്യമങ്ങളിൽ അവൾ അനുഭവിച്ച കഷ്ടപ്പാടുകളിൽ നമുക്കുണ്ടാകുന്ന അനുതാപമോ, ദുർവൃത്തനും വിടശിരോമണിയുമായ ഹീരലാലൻ, രജനിയോടുകാണിക്കുന്ന നിഷ്ഠുരപ്രവൃത്തികൾമൂലം നമുക്കുദിക്കുന്ന കോപമോ ഹാ! ഹാ!! കഷ്ടമേകഷ്ടം! ആ വിടശിരോമണിയുടെ കടുംകൈമൂലം ഗംഗാപ്രവാഹത്തിന്റെ നടുക്കുള്ള ദ്വീപത്തിൽ അതിന്റെ ചരിഞ്ഞ ഒരു അററത്തു്, കഴുത്തോളവും വെള്ളത്തിൽ കണ്ഠഗതപ്രാണയായി മുങ്ങിവലയുന്ന കുരുട്ടുകണ്ണി ഒരുനിമിഷംകൂടി കഴിഞ്ഞാൽ സംഭവിക്കാവുന്ന അപമൃത്യുവിനെപ്പററി വിചാരിക്കുമ്പോൾ ഉണ്ടാകുന്ന വ്യസനമോ കഥയുടെ ഗുപ്താവസ്ഥയെ വെളിപ്പെടുത്തുമ്പോൾ കുരുടിയുടെ പരമാർത്ഥമറിഞ്ഞിട്ടുണ്ടാകുന്ന ഉൽകണ്ഠയോ, ജാത്യാന്ധയായ കഥാനായികയെ കണ്ണുതെളിച്ച സന്താനസമേതയായി കഥാവസാനത്തിൽ അവതരിപ്പിക്കുമ്പോൾ ഉണ്ടാകുന്ന പരമസന്തോഷമോ ഏതൊന്നാണ് അഹമഹമികയാ ഈ നോവലിനു മറെറാരുനോവലുകൾക്കും ഇല്ലാത്ത രസസ്ഫൂർത്തിയെ ഉണ്ടാക്കുന്നതെന്നു വായിച്ചുനോക്കി അറിയുകയല്ലാതെ പറഞ്ഞറിയിക്കാൻ പ്രയാസമാണ്

പുസ്തകം ൧-ക്കു വില അണ ൮-

കെ. ഗോവിന്ദപ്പിള്ള അവർകൾ എഴുതിയ

* വിക്രമാദിത്യൻകഥ (പരിഷ്കരിച്ചത്.)

വിവിധവിധത്തിൽ ഉള്ള അറിവുകൾക്കും കല്പനാശക്തികൾക്കും വിളനിലമായ ൭൦-ൽപരം കഥകൾ അടങ്ങിയ ഈ പുസ്തകത്തിന്റെ പ്രചാരത്തേയും മാഹാത്മ്യത്തേയും പററി അധികമൊന്നും എഴുതുന്നില്ല. പുസ്തകം ൧-ക്ക വില അണ 12

* മദനകാമരാജൻകഥ.

സഹൃദയാനന്ദകരമായ ചമല്ക്കാരത്തോടുകൂടിയ ൨൨-ഉപകഥകളാൽ പൂൎത്തിക്കുത്തമായ ഈ ഗദ്യകാവ്യം അത്യന്തം ഹൃദ്യമാണെന്നുള്ളത് സൎവ്വജനവിദിതമാണല്ലോ.

൨-ാം തരം പുസ്തകം ൧-ക്ക വില അണ 8

* കഥാസരിൽസാഗരം.

കഥകൾ വായിച്ചു രസിക്കാൻ ആഗ്രഹിക്കുന്നവർ, മധുരരാമന്റേയും, തിരുവാഴിത്താന്റേയും വിനോദപ്രദങ്ങളും വിജ്ഞാനകരങ്ങളും ആയ ൨൫൦-ൽപരം സരസകഥാസരിത്തുകളെക്കൊണ്ടു പോഷിതമായ ഈ ഗദ്യസാഗരത്തിൽതന്നെ മജ്ജനംചെയ്യണം.

പുസ്തകം ൧-ക്ക വില അണ 6

* സന്താനം (ഒരുപുതിയകഥ.)

പതിവ്രതാരത്നമായ സന്താനത്തിനു നേരിട്ട കഷ്ടപ്പാടുകൾ, അതിൽനിന്നും മോചിക്കുന്നതിനായി ആ സ്ത്രീരത്നം ഉപയോഗിച്ച തന്ത്രങ്ങൾ, കാമതാപാക്രാന്തനായ പ്രതാപസിംഹന്റെ കാമവിശേഷ്ടകൾക്കു വിട്ടുവിഡ്ഢിയായ മൂഢശിഖാമണിയുടെ ഫലിതമിശ്രമായ ദുരാശാപ്രലപനങ്ങൾ മുതലായവയെ അതിരസകരമായി വൎണ്ണിച്ചു രചിച്ചിട്ടുള്ള ഈ കഥപോലെ സന്തോഷസന്താപാത്ഭുതങ്ങളെ ഏകകാലത്തിൽ പ്രദാനംചെയ്യുന്നതിനു മറെറാരുകഥയ്ക്കും ശക്തിയില്ല പുസ്തകം ൧-ക്ക വില അണ 4

പി ജി ലക്ഷ്മണൻപിള്ള അവർകൾ എഴുതിയ ശൃംഗാരാദ്വൈതം എന്ന

* പന്ത്രണ്ടുരാജാക്കന്മാരുടെകഥ.

അതിഗഹനങ്ങളായ അദ്വൈതഗുളികകളെ അതിമധുരമായ ശൃംഗാരക്കുഴമ്പിൽ പൊതിഞ്ഞു അജ്ജുനന്റെ ഉള്ളിൽകടത്തി സംസാരാമയംതീൎത്തു അദ്ദേഹത്തെ ആനന്ദിപ്പിക്കുകയും രസിപ്പിക്കുകയും ചെയ്യുന്ന ഈ ശൃംഗാരാദ്വൈതഗദ്യപ്രബന്ധംപോലെ വിജ്ഞാനപ്രദവും രസപ്രദവുമായ കഥകൾ വേറെയില്ലെന്നുള്ളതിനു രണ്ടുപക്ഷമില്ല.

പുസ്തകം ൧ ക്ക വില അണ 8

* ലീലാവതി.

വൎണ്ണനാവൈചിത്ര്യംകൊണ്ടും കഥാഘടനയുടെ രമണീയതകൊണ്ടും സമയോചിതപ്രയോഗിതങ്ങളായ സരസപദ്യങ്ങളുടേയും ഗാനങ്ങളുടേയും സമ്മേളനംകൊണ്ടും കഥാവസ്തുവിന്റെ സാരഭൂയിഷ്ഠതകൊണ്ടും അദ്വിതീയവും രസകരവുമായ ഒരുവിശേഷനോവൽ ശൃംഗാരരസത്തിന്റേയും അത്ഭുതരസത്തിന്റേയും ശോകരസത്തിന്റേയും പരമാവധി എങ്ങിനെയിരിക്കുംവെന്നറിയണമെന്നുള്ളവർ നിശ്ചയമായും ഇതൊന്നു വായിച്ചാൽ മതിയാകും. പുസ്തകം ൧-ക്ക വില അണ 5

* രുക്മിണീഭായി.

അഴകാപുരിയെന്ന രാജ്യത്തെ അരമനയിലുള്ള അന്തഃപുരരഹസ്യങ്ങൾ ഹിന്ദുക്ഷേത്രങ്ങളുടെ മഹിമ, പാതിവ്രത്യത്തിന്റെ മഹിമയെക്കുറിച്ചു കേട്ടിട്ടില്ലാത്ത ചില യുവതികളുടെ അതിവേഗങ്ങൾ കാമുകന്മാരായ ചില യുവാക്കളുടെ ധിക്കാരങ്ങൾ, രാജകുമാരിയെ കൈവശപ്പെടുത്താനായി ഡാക്ടരുടെ ശ്രമങ്ങൾ, കാമുകന്മാരായ ചിലർ വൈദ്യന്മാരുടെ സമ്പ്രദായത്തിൽരാജകുമാരിയുടെ അടുക്കൽ ചെല്ലുന്നതു, ചില യുവാക്കന്മാർ ജംവാസ്തവ

മായ ചില എഴുത്തുകൾ രാജകുമാരിക്ക അയയ്ക്കുന്നതു്, കമലാഭായി എന്ന സ്ത്രീയുടെ ആവാസങ്ങൾ, ചില സ്ത്രീകളേയും പുരുഷന്മാരേയും ബന്ധനത്തിൽ ആക്കുന്നതു്, കാമിയായ ഒരു ബേംക ഏജൻറു ബേങ്കിൽനിന്നും പണം അപഹരിച്ചു അഴകാപുരിയിലെ രാജകുമാരിക്ക കൊടുക്കുന്നതു്, രണ്ടുവിധൽപാത്രങ്ങൾ, ഒരു രഹസ്യമായ സാഹസം, പുതിയ രഹസ്യങ്ങൾ, കാരാഗൃഹവും ഭയങ്കരമായ സംഭാഷണങ്ങളും, വേശ്യകളുടെ ധിക്കാരങ്ങൾ, കാമുകന്മാരായ ചില യുവാക്കൾ ചില സ്ത്രീകളെ എടുത്തുകൊണ്ടുപൊയ്ക്കളയുന്നതു്. കണ്ടൻവേലായുധൻെറ പ്രഭാതവിഹാരം, അപഹാരം, താമസോപായങ്ങൾ, പലവിധമായ പ്രാകൃതവേഷങ്ങൾ, യുദ്ധയാത്ര, രുഗ്മിണീഭായിയുടെ രസകരമായ പ്രസംഗം, സൽക്കാരവും വിരുന്നും, കൊലപാതകങ്ങൾ, കവചംധരിച്ച ഒരു മനുഷ്യൻ, രാജധാനിയിലെ ജനക്കൂട്ടം, അഴകാപുരിയിലെ രസികാംഗി, അല്ലയോ മാന്യവായനക്കാരേ! ഈ പുസ്തകത്തിൻെറ ചുരുക്കം എഴുതണമെങ്കിൽ നം-പേയ്ജോളം വേണ്ടിവരും. ലക്ഷത്തി ഇരുപതിനായിരം ശ്ലോകങ്ങളുള്ള മഹാഭാരതത്തെ നാലുപേയ്ജിൽ ഒരു കുറത്തിപ്പാട്ടായി എഴുതുന്നതുപോലെയാണു് ഓരോ പുസ്തകത്തിൻെറയും ചുരുക്കം എഴുതി വായനക്കാരെ അറിയിക്കുന്നതു ഇപ്രകാരമുള്ള ഒരു ചുരുക്കത്തിൽനിന്നു അല്പമാത്രമേ രുഗ്മിണീഭായിയെക്കുറിച്ചു ഇവിടെ പറഞ്ഞിട്ടുള്ളു. രുഗ്മിണീഭായിയിൽ മിക്കവാറും കട്ടംകൈപ്രയോഗങ്ങളും ശൃംഗാരവുംമററുമാണു്. ശൃംഗാരമായ വിഷയത്തിൽ അധികം താല്പര്യമുള്ള യുവാക്കളെ രസിപ്പിക്കുന്നതിനും നേരംപോക്കിനും ഇത്ര ഉപകാരമായ പുസ്തകം മറെറാന്നുമില്ല. മേനിക്കടലാസിൽ ൧൮൦ പേജുവരെ അടങ്ങിട്ടുള്ള പുസ്തകത്തിനു നിശ്ചയിച്ച വില 12-ണ മാത്രം.

* **സാരസംപാതിക എന്ന അത്ഭുതകവിമങ്ക:**

ദ്രാവിഡഭാഷാകവിമുഖ്യനായ നൽകീരൻ വിദ്വഛിരോമണിയായ കവിമങ്കയെ സാഹിത്യയുദ്ധത്തിൽ ജയിച്ചുവിഘ്നവെട്ടിയെക്കൊണ്ടു വിവാഹംകഴിപ്പിച്ചു അവളുടെ അഹങ്കാരം കുറച്ചതും സരസമധുരങ്ങളായ പദ്യഗദ്യങ്ങൾകൊണ്ടലംകൃതമായതുമായ ഈ കഥ വിദ്വൽപാമരാന്തം ഒന്നുപോലെ വിനോദിപ്പിക്കുന്നതാണെന്നുള്ളതിനു രണ്ടുപക്ഷമില്ല.

പുസ്തകം ൧-ക്കു വില 3 ണ 6 പൈ

മഹാദേവശർമ്മാ അവർകൾ എഴുതിയ

* **ശ്രീമച്ഛങ്കരാചാര്യർ.**

പരമഹംസപരിവ്രാജകനായ ശ്രീമച്ഛങ്കരാചാര്യർ ഭൂലോകജാതനായതുമുതൽസമാധിയടയുന്നതുവരെ ചെയ്ത എല്ലാകൃത്യങ്ങളേയും വിശദമായി വിവരിക്കുന്ന ഒരു പരമപാവനമായ ജീവചരിത്രം. ഇതിൽ പൂജ്യപാദരായ സ്വാമികളുടെ അത്യുൽകൃഷ്ടങ്ങളായ പലസ്തോത്രങ്ങളും അടങ്ങിയിട്ടുണ്ടു്. പുസ്തകം ൧-ക്കു വില അണ 4

കോമത്തു കുഞ്ഞുപണിക്കർ അവർകൾ എഴുതിയ

* **ദാക്ഷായണി.**

ഉൽകൃഷ്ടഗുണങ്ങൾക്കിരിപ്പിടമായ നായികാനായകന്മാരെക്കൊണ്ടും തന്മയതചമേറിയ അന്യപാത്രങ്ങളെക്കൊണ്ടും അലംകൃതമായ ഈ ഗദ്യകാവ്യം ലോകനടപടികളിലെ പരമരഹസ്യങ്ങളെ തുറന്നുകാണിക്കുന്നതുകൂടാതെ സ്ത്രീപുരുഷന്മാർക്കുണ്ടാകുന്ന യഥാർത്ഥാനുരാഗത്തിൻെറ ഫലവും വേശ്യാലംപടന്മാരുടെ വങ്കത്തരങ്ങളുടെ പര്യവസാനവും എന്താണെന്നു ഫലിതമിശ്രമായ നവരസാസ്വാദനത്തോടുകൂടെ വായിച്ചു മനസ്സിലാക്കുന്നതിനുതകുന്നതുമാകുന്നു. പുസ്തകം ൧-ക്കു വില അണ 8

* **വിദ്യുല്ലതിക.**

ആപാദചൂഡം അതിരസകരമായ ഈ നോവൽ വിജ്ഞാനപ്രദവും വിനോദപ്രദവും ആകുന്നു. പുസ്തകം ൧-ക്കു വില 2 ണ 6 പൈ

* **ഭൂലോകവിനോദകഥകൾ.**

അന്വർത്ഥമായ നാമത്തോടുകൂടിയ ഈ പുസ്തകത്തിൽ അടങ്ങീട്ടുള്ള ൧൨൫-കഥകളും

നുപോലെ വായിച്ചുതുടങ്ങിയാൽ നിലത്തുവയ്ക്കാൻ തോന്നാത്തവിധത്തിൽ ആനന്ദാതിശയ വിനോദങ്ങൾക്കിരിപ്പിടമായതാകുന്നു പുസ്തകം ൧-ക്കു വില അണ 4

## മനോരമ (രസകരമായ ഒരു നോവൽ)

ഒരു മുക്കവൻ കാനനത്തിൽ ഒരു ചെറിയ കുടിലുംകെട്ടി താമസിക്കുന്നതു് സൌന്ദര്യമുള്ള ഒരു യുവാവു് കുതിരപ്പുറത്തുകയറി കാനനത്തിലെ മുക്കവന്റെ കുടിലിൽ ചെല്ലുന്നതു്. മുക്കവൻ എടുത്തുവളർത്തിയ മനോരമ എന്ന സ്ത്രീയെ യുവാവുകാണുന്നതു്. "യുവാവിന്റെ നാമധേയത്തെ വായനക്കാർ അറിവാനായി ഇവിടെ പറഞ്ഞേക്കാം" വീരബാഹു എന്നാണു്. മനോരമ വീരബാഹുവിന്റെ നെഞ്ചിൽ അണിഞ്ഞിരുന്ന പൊൻചങ്ങലയെ പിടിച്ചുംകൊണ്ടു് കാനനത്തിൽ കണ്ട ആശ്ചര്യങ്ങളെ പറയാൻ നിർബ്ബന്ധിക്കുന്നതു മനോരമയും മുക്കവസ്ത്രീയും തമ്മിൽ മുഷിഞ്ഞുള്ള സംഭാഷണം. കുററിക്കാട്ടിൽ മനോരമ കാനനത്തിൽ ഗമിക്കുന്നതു് മുക്കവനു് മനോരമയെ ലഭിച്ചചരിത്രങ്ങൾ. മുക്കവനും വീരബാഹുവും മനോരമയെ അന്വേഷിച്ചു് കാനനത്തിൽ ചെല്ലുന്നതു്. അതിവർഷത്താൽ വെള്ളപ്പൊക്കം ഉണ്ടാകുന്നതു്. "ഈ അദ്ധ്യായം വായനക്കാൎക്കു വളരെ രസകരമായിരിക്കും എന്നു മാത്രവുമല്ല മനോരമയുടെ സ്ഥിതി എന്തായെന്നു അറിവാനായി അടുത്ത അദ്ധ്യായം പെട്ടെന്നു വായിക്കണമെന്നു തോന്നിപ്പോകും.

### അദ്ധ്യായം ൨.

കൊട്ടങ്കാട്ടിലുള്ള മലകളെക്കുറിച്ചും വൃക്ഷാദികളെക്കുറിച്ചും മൃഗങ്ങളെക്കുറിച്ചുമുള്ള വൎണ്ണന. "ഈ കൊട്ടങ്കാട്ടിനെക്കുറിച്ചുള്ള വൎണ്ണന വായനക്കാരുടെ ദൃഷ്ടിയിൽ കാണുന്നു എന്നുള്ള ആകൎഷണശക്തിയെ കൊടുക്കും. "കാനനത്തിലുള്ള വലുതായ നദിയുടെ മറുകരയിൽ ഒരു വൃക്ഷത്തിന്റെ ചുവട്ടിൽ ഇരിക്കുന്ന മനോരമയുടെ ആജ്ഞയാൽ വീരബാഹു മനോരമയുടെ അടുക്കൽ ചെല്ലുന്നതു്. മനോരമ, വീരബാഹു, മുക്കവൻ ഇവർ തിരിയെ മുക്കവന്റെ കുടിലിലേക്കു ചെല്ലുന്നതു്, കാനനത്തിൽകണ്ട ആശ്ചര്യങ്ങളെ പറയുവാനായി വീരബാഹുവിനോടു മനോരമ അപേക്ഷിക്കുന്നതു്. കാനനത്തിൽകണ്ട ആശ്ചര്യങ്ങളെ വീരബാഹു മനോരമയെ പറഞ്ഞുകേൾപ്പിക്കുന്നതു്. "ഈ അദ്ധ്യായം വായനക്കാൎക്കു എത്രമാത്രം ആശ്ചര്യത്തെ ഉണ്ടാക്കുമെന്നുള്ളതു് ഈ അദ്ധ്യായം വായിച്ചാലെ അറിഞ്ഞുകൂടു-"

### അദ്ധ്യായം ൩.

ആററിൽകൂടി ഒഴുകിവരുന്ന ഒരു പിപ്പയെ മനോരമ മുതലായവർ കാണുന്നതു്. മുക്കവനും മനോരമയും തമ്മിൽ രസകരമായ സംഭാഷണം. വയോധികനായ ഒരു പുരോഹിതൻ മുക്കവന്റെ കുടിലിൽ ചെല്ലുന്നതു്. പുരോഹിതന്റെ സഹായത്താൽ മനോരമയ്ക്കും വീരബാഹുവിനും വിവാഹം നടക്കുന്നതു്.

### അദ്ധ്യായം ൪.

വീരബാഹു ഭയങ്കരമായവിധത്തിൽ സ്വപ്നംകണ്ടു വ്യസനിക്കുന്നതു്. വീരബാഹുവും മനോരമയും സായങ്കാലം വനത്തിൽ ചെല്ലുന്നതു്. ദൈവത്തിന്റെമഹിമയേയും ലൌകികസംപ്രദായങ്ങളേയും പററിയുള്ള സംഭാഷണം. മനോരമയുടെ പ്രസംഗം അല്ലയോ വായനക്കാരേ! പല മഹാന്മാരുടെ പ്രസംഗങ്ങൾ നിങ്ങൾ കേട്ടിട്ടുണ്ടായിരിക്കാമെങ്കിലും മനോരമയുടെ പ്രസംഗത്തിന്റെ രസം ഒന്നു വേറെതന്നെയെന്നു മാത്രമല്ല വായനക്കാരുതന്നെ പ്രസംഗം നടത്തുകയാണോ എന്നു കേൾക്കുന്നവൎക്കു തോന്നിപ്പോകും.

### അദ്ധ്യായം ൫.

വീരബാഹു, മനോരമ, പുരോഹിതൻ ഇവർ മൂവരും മുക്കവനോടും മുക്കവസ്ത്രീയോടും യാത്രപറഞ്ഞു വീരബാഹുവിന്റെ സ്വദേശത്തേക്കു തിരിക്കുന്നതു്. മനുഷ്യസഞ്ചാരമില്ലാത്ത കൊട്ടംകാട്ടിൽ മുക്കവന്റെ കുടിലിൽനിന്നു മൂവരും പിരിയുന്ന ഈ അദ്ധ്യായം വായിക്കുമ്പോൾ വായനക്കാർ കണ്ണുനീർ പൊഴിക്കാതിരിക്കയില്ലാ. ആദിമുതൽ മനോരമയ്ക്കു സഹായമായി നിന്നിരുന്ന തിലഭരൻ എന്ന ഭൂതം വീരബാഹുമുതലായവരെ കാനനത്തിൽ വച്ചു തടുക്കുന്നതു്. തിലഭരനെ വീരബാഹു വെട്ടിയപ്പോൾ ഒരു പാറയിൽനിന്നും വെള്ളം

കപ്പാട്ടി നദിയായി ഒഴുകി മൂവരേയും നനയ്ക്കുന്നതു്. മനോരമയുടെ സഹായത്താൽ വീരബാഹു വിജയനഗരത്തിൽ ചെല്ലുന്നതു്.

### അദ്ധ്യായം ൬.

വിജയനഗരത്തിൽ തന്റെ സ്വന്തഭാര്യയായ സോമസുന്ദരിയെ വിട്ടുപിരിഞ്ഞ കൊടുങ്കാട്ടിലും മഴയിലും അകപ്പെട്ടു കാണാതെപോയ വീരബാഹു രണ്ടാമത്തെ ഭാര്യയായ മനോരമയേയുംകൊണ്ടു സോമസുന്ദരിയുടെ അടുക്കൽചെന്നപ്പോൾ സോമസുന്ദരിക്കുണ്ടായ സന്തോഷവും ദുഃഖവും മനോരമയും സോമസുന്ദരിയുംതമ്മിൽ മുഷിഞ്ഞുള്ള സംഭാഷണവും വായനക്കാർതന്നെ വായിച്ചു അറിഞ്ഞുകൊള്ളുമല്ലോ. രാജകുമാരിയാണെന്നു നടിച്ചുംകൊണ്ടു ഇരുന്ന സോമസുന്ദരിമുക്കുവത്തിയുടെ മകളാണെന്നും മനോരമ രാജകുമാരിയുടെമകളാണെന്നുംതെളിഞ്ഞപ്പോൾ സോമസുന്ദരിക്കുണ്ടായദുഃഖങ്ങൾ, മനോരമയുംസോമസുന്ദരിയുമായുള്ള തർക്കങ്ങൾ, സോമസുന്ദരി ഭർത്താവിനെ വിട്ടുപിരിയുവാൻ ഭാവിക്കുന്നതു്. മനോരമ സോമസുന്ദരി വീരബാഹു മൂവരും ചിത്രരംഗമെന്ന രാജ്യത്തിലേക്കു തിരിക്കുന്നു- ഈ അദ്ധ്യായം മുഴുവനും ദുഃഖംകൊണ്ടു അവസാനിക്കുന്നു.

### അദ്ധ്യായം ൭.

മനോരമയുടെ ദുഃഖം. മനോരമ തന്റെ ഭർത്താവിനോടുചിലതെല്ലാം അപേക്ഷിക്കുന്നതു്. സോമസുന്ദരി കാനനത്തിൽ പൊയ്യൊളിയുന്നതു്. സോമസുന്ദരിയെ അന്വേഷിച്ചു വീരബാഹു കാനനത്തിൽ ചെല്ലുന്നതു്. വീരബാഹു അറിയാതെ മനോരമ കാനനത്തിൽ അനുഗമിക്കുന്നതു്. (അന്ധകാരണ്യം) മലകളാൽ ചുററപ്പെട്ട ഒരു താഴ്വരയാകുന്നു അന്ധകാരണ്യത്തിൽവച്ചു വീരബാഹുവിനു കിലഭരനാൽ പലവിധമായ അപകടങ്ങൾ സംഭവിക്കുന്നതു്. ഈ അദ്ധ്യായവും മുഴുവൻ ദുഃഖംകൊണ്ടുതന്നെ അവസാനിക്കുന്നു.

### അദ്ധ്യായം ൮.
### സരസ്വതീനദിയെക്കുറിച്ചുള്ള വർണ്ണന.

മനോരമ വീരബാഹു സോമസുന്ദരി മൂവരും നദിയിൽക്കൂടി പോകുന്നതു്. സരസ്വതീനദിയിൽനിന്നു ഒരു മുത്തുമാല മനോരമ എടുക്കുന്നതു്. മനോരമ വെള്ളത്തിൽ ചാടി മരിക്കുന്നതു്, സോമസുന്ദരിക്കു തന്റെ വിരോധിയായ മനോരമ മരിച്ചുപോയപ്പോൾ ഉണ്ടായ ദുഃഖം വീരബാഹുവിനെക്കാൾ പതിന്മടങ്ങു് അധികമാണെന്നു ഈ അദ്ധ്യായം വായിക്കുന്നവർക്കു തോന്നിപ്പോകും.

### അദ്ധ്യായം ൯.

മനോരമയെ വീരബാഹു സ്വപ്നത്തിൽ കാണുന്നതു്. മനോരമയുടെ വിയോഗത്താൽ സോമസുന്ദരി തന്റെ ആഭരണങ്ങളെ നിഷേധിക്കുന്നതു്. സ്ത്രീകൾ ആഭരണം അണിയുന്നതിൽവച്ചുള്ള മഹിമയെപ്പററി ദാസികൾ വർണ്ണിക്കുന്നതു് കിണററിൽനിന്നുംഒരു സർപ്പം വീരബാഹുവിന്റെ നേക്കുചെന്നു വീരബാഹുവിനെ നിഗ്രഹിക്കുന്നതു്.

### അദ്ധ്യായം ൰.

ഈ അദ്ധ്യായം മുഴുവനും വീരബാഹുവിന്റെ മരണത്തെപ്പററിയുള്ള ദുഃഖങ്ങൾ. മാന്യവായനക്കാരേ! ഈ പുസ്തകത്തെ വാങ്ങി വായിക്കുന്നവർക്കു മനോരമ എന്ന ഈ നോവൽ ഒരു ആകർഷണശക്തി ഉണ്ടാക്കുന്നതാണു്.

മ രാ രാ പൈലോപോൾ ബി. ഏ അവർകൾ എഴുതിയിട്ടുള്ളതു്. റായൽപതിനാറുപേജിൽ ൧൪൪ പുറമുള്ള ഈ പുസ്തകത്തിനു് വില അണ 7

വി. കെ. ഈശോ അവർകൾ എഴുതിയ

### എനിക്കുപററിയ അപകടങ്ങൾ.

*

ചെറുപ്പക്കാരനായ ഒരു സുന്ദരവിഡ്ഢി ലജ്ജാമൂലം കാട്ടിക്കൂട്ടിയ വിനോദപ്രദങ്ങളായ അനവധി അപകടപരമ്പരകളെ ലളിതമായ ഭാഷയിൽ വിശദമായി വിവരിച്ചെഴ

തിയിട്ടുള്ള ഈ പുസ്തകം ആരുതന്നെ ആയിരുന്നാലും വായിച്ചുതുടങ്ങിയാൽ നിലത്തുവയ്ക്കുകയില്ലെന്നുമാത്രമല്ല ചിരിച്ചു തലതല്ലിപ്പോവുകയും ചെയ്യും. വില ൨ അണ—൩ പൈ

പി. മമ്മു അവർകൾ എഴുതിയ

## ഭദ്രമുനി.

*

അത്യാശ്ചൎയ്യകരമായ സംഭവങ്ങൾക്കു ഇരിപ്പിടമായ ഈ സരസകഥാരത്നം വായനക്കാരെ ആദ്യവസാനം ഒന്നുപോലെ പരമാനന്ദത്തിൽ ലയിപ്പിക്കുമെന്നുള്ളതിന് യാതൊരു സംശയവുമില്ല. വില അണ ൭

## കാദംബരി.

ഒരു ഗദ്യം.

മാന്യവായനക്കാരേ! ഇതിനെ സൎവ്വശാസ്ത്രങ്ങളിൽനിന്നും എടുത്തു ഉരുക്കിവാൎത്തിട്ടുള്ളതാണോ എന്നു ശങ്കിക്കും. ഇതിനെക്കുറിച്ചു ഒരു സംഗ്രഹം എഴുതുന്നതു വളരെ അസാദ്ധ്യമാണ്. എങ്കിലും വായനക്കാരെ അറിയിക്കുന്നതിലേയ്ക്കായി ഏതാനുംഭാഗങ്ങളെ ചുരുക്കി താഴെ കാണിക്കുന്നു. ശൂദ്രകൻ എന്ന രാജാവിനെക്കുറിച്ചുള്ള വൎണ്ണന, ഒരു ചണ്ഡാലസ്ത്രീ ഒരു കിളിയേയുംകൊണ്ടു ശൂദ്രകൻ എന്ന രാജാവിന്റെ മുമ്പിൽ പ്രവേശിച്ചിട്ടു എല്ലാവിഷയങ്ങളേയും അഭ്യാസങ്ങളേയും അഭ്യസിപ്പിച്ചിട്ടുള്ള ഈ കിളിയെ ശൂദ്രകൻ എന്ന രാജാവിനു കൊടുക്കുന്നതു്. കിളിയുടെ പേർ വൈശമ്പായനൻ എന്നാണ്. വൈശമ്പായനൻ എന്ന കിളിയുടെ പൂൎവ്വചരിത്രങ്ങളെ അറിവാനായി കിളിയോടു രാജാവു ആവശ്യപ്പെടുന്നതു.

അദ്ധ്യായം ൨.

ദണ്ഡകാരണ്യത്തെക്കുറിച്ചുള്ള വൎണ്ണന. "ഈവൎണ്ണന വായനക്കാൎക്കു എന്തുമാത്രം ആശ്ചൎയ്യത്തെ കൊടുക്കുമെന്നുള്ളതു ഇവിടെ എഴുതിഅറിയിപ്പാൻ അസാദ്ധ്യമാണ്," കിളിക്കു സംഭവിച്ചിട്ടുള്ള അപകടങ്ങൾ, കിളി ജാബാലി എന്ന തപോധനനെ കാണുന്നതു്.

അദ്ധ്യായം ൩.

കാദംബരിയുടെ പൂർവവൃത്താന്തങ്ങൾ—കാദംബരിയും ചന്ദ്രാപീഡനും തമ്മിൽ കാണുന്നതു്- ചന്ദ്രാപീഡനു ഒരു മുത്തുമാല കാദംബരി കൊടുത്തയയ്ക്കുന്നതു്. ഇവർതമ്മിലുള്ള സംഭാഷണങ്ങൾ വായനക്കാൎക്കു വളരെ പുതുമയെ ഉണ്ടാക്കും. ചന്ദ്രാപീഡനെക്കാണാതെ കാദംബരി കാമപാരവശ്യത്താൽ ദുഃഖിക്കുന്നതു്. പിരിഞ്ഞുപോയ ചന്ദ്രാപീഡൻ കാദംബരിയുടെ ഗൃഹത്തിൽ ചെല്ലുന്നതു്: ചന്ദ്രാപീഡനെക്കണ്ടു കാദംബരി മോഹിക്കുന്നതു്. പലനീതിന്യായങ്ങൾ കാദംബരിയെ പറഞ്ഞു ധരിപ്പിച്ചിട്ടു തന്റെ സ്വദേശമായ ഉജ്ജയിനീ പട്ടണത്തിലേയ്ക്കു ചന്ദ്രാപീഡൻ പോകുന്നതു്

രണ്ടാം ഭാഗം.

ചന്ദ്രാപീഡന്റെ അപായത്താലുള്ള മരണം- മരിച്ചുകിടക്കുന്ന ചന്ദ്രാപീഡനെ കാദംബരി എടുത്തു തന്റെ മടിയിൽവെച്ചുകരയുന്നതു്. ഈഭാഗം വായിക്കുന്നവർ തീർച്ചയായി കരയാതിരിക്കയില്ല ചന്ദ്രാപീഡന്റെ ശവശരീരത്തെ ദഹിപ്പിക്കാതെ കാദംബരി സൂക്ഷിക്കുന്നതു്. കാദംബരിയുടെ തപസ്സ്, ചന്ദ്രാപീഡന്റെ പൂർവികന്മാൎക്കു കിട്ടിയ ശാപങ്ങളെക്കുറിച്ചു വിവരിക്കുന്നതു്. ചന്ദ്രാപീഡൻ വീണ്ടും ജീവിക്കുമെന്നുള്ള വാക്കു കാദംബരികേട്ടു വ്യസനത്തെ അടക്കുന്നതു. ചന്ദ്രാപീഡന്റെ മാതാപിതാക്കന്മാരുടെ ദുഃഖത്തെ മാററുന്നതിനു കാദംബരി അദ്വൈതമായി സംസാരിച്ചു ശാന്തപ്പെടുത്തുന്നതും അവരുമായുള്ള സംഭാഷണവും, "ജാബാലി എന്ന തപോധനന്റെ ജ്ഞാനോപദേശം വായനക്കാൎക്കു എന്തുമാത്രം ജ്ഞാനത്തെ കൊടുക്കുമെന്നുള്ളതു കാദംബരി വായിച്ചുതന്നെ അറിയേണ്ടതാണ്. കുന്നുപുരത്തു കമ്മമ്പള്ളിൽ മ. രാ. രാ രാമൻപിള്ള ആശാനവർകളാൽ എഴുതപ്പെട്ടിട്ടുള്ളതും. നല്ല മേനിക്കടലാസിൽ ഡെമ്മിയെട്ടിൽ ൫൨ പുറമുള്ള ഈ പുസ്തകത്തിനു വില അണ ൪.

